നെഹ്രു ബാല പുസ്തകാലയം–38

# റെഡ് ക്രോസിന്റെ കഥ

കൃഷ്ണ സത്യാനന്ദ്
ചിത്രണം
സിദ്ധാർത്ഥ ബാനർജി
വിവ: ബാബു



നാഷണൽ ബുക്ക്ട്രസ്റ്റ്, ഇന്ത്യ

1979 ( 1900)






Title: The Story of the Red cross (Malayalam)

Published by the Director, National Book Trust, India, A-5, Green Park, New Delhi-110016 and text printed at Rekha Printers Private Limited, New Delhi-110020. Cover and illustrations printed at Thomson Press. Faridabad, Haryana.

# ഹെൻട്രി ഡ്യൂനന്തിൻെറ ജീവിതാരംഭം

സ്വിററ്സർലണ്ടിലെ മനോഹരമായ ജനീവ നഗരത്തിൽ, സ്വന്തം വീട്ടിലെ ഇരിപ്പുമുറിയിൽ, തുടുത്ത കവിളും, പട്ടൊത്ത മുടിയുമുള്ള ഒരു മൂന്നു വയസ്സുകാരൻ ശാന്തനായി ഇരുന്നു കളിക്കുന്നു. ക്രിസ്തബ്ദം 1831.

അവനിരുന്ന മുറി ധാരാളം പണം ചിലവിട്ട് അലംകരിച്ചതായിരുന്നു. എന്തെന്നാൽ, ആ പട്ടണത്തിലെ പ്രമുഖ പൗരനും, പണക്കാരനുമായ ഒരു വണിഗ്വരനായിരുന്നു ആ ബാലൻെറ പിതാവ്. അവൻെറ അമ്മ, ശാന്തശീലയെന്നും, സദ്വൃത്തയെന്നും അറിയപ്പെട്ടിരുന്നു. ഹെൻട്രിയുടെ ആദ്യകാല വിദ്യാഭ്യാസം അധികവും അമ്മയുടെ നിയന്ത്രണത്തിലാണു നടന്നത്.

അന്നത്തെ ദിവസത്തിന് ഭയങ്കര തണുപ്പായിരുന്നു. അടിമുടി പുതച്ചുമൂടി നടന്നിരുന്ന ആളുകളുടെ മൂക്കിൻെറ അററം മാത്രമേ, ചുമന്നു തുടുത്ത് പുറത്തുകാണാൻ കഴിഞ്ഞുള്ളു.

ജീൻ ഹെൻട്രി ഡ്യൂനന്ത് ആയിരുന്നു ആ ബാലൻ. ചിലപ്പോൾ കളിക്കോപ്പുകളോടും, ചിലപ്പോൾ തന്നോടുതന്നെയും സംസാരിച്ച് അവൻ കളിച്ചു. കളിയിൽ അവനങ്ങിനെ ലയിച്ചിരിക്കേ, അവൻെറ അമ്മ അങ്ങോട്ടു കടന്നുചെന്നു. വെളിയിൽ പോകാനുള്ള വസ്ത്രം ധരിച്ച് കയ്യിലൊരു തുക്കുകൊട്ടയുമായാണ് അവർ വന്നത്. ഹെൻട്രി ഓടിച്ചെന്ന് അമ്മയുടെ വസ്ത്രാഞ്ചലത്തിൽ പിടികൂടി.

''അമ്മ എവിടെപ്പോകുന്നു?'' എന്നായി അവൻ.

''അനാഥാലയം വരെ'' അവർ പറഞ്ഞു.

''അനാഥാലയമോ?''

''അതേ, പട്ടണത്തിലെ അനാഥാലയം''

''ഞാനും വരുന്നു '' വെളിയിലൊന്നു ചുററിക്കറങ്ങുന്ന കാര്യമോർത്തപ്പോൾ അവന് ഉത്സാഹം ഉയർന്നു.

''വേണ്ട, ഹെൻട്രി, ഇന്നു ഭയങ്കര തണുപ്പാണ്.'' അവനെ പിണക്കാതെ അവർ പറഞ്ഞു, ''നീ ഇവിടിരുന്നു കളിക്കു്. ഞാൻ വേഗം തിരിച്ചുവന്നിട്ടു് കഥ പറഞ്ഞു തരാം.''

അവർ മെല്ലെ പുറത്തേക്കുപോയി. ഹെൻട്രി കുറച്ചുനേരം ഏങ്ങിക്കരഞ്ഞു. പിന്നെ, എന്തു ചെയ്യണമെന്നു സംശയിച്ച് വാതിൽക്കൽ നിന്നു. അപ്പോഴും അവന്റെ കണ്ണുകൾ ഈറനായിരുന്നു. ഒടുവിൽ അവൻ ജനാലയിൽ കൂടി പുറത്തേക്കു നോക്കി. അമ്മ കുതിരവണ്ടിയിൽ കയറിക്കഴിഞ്ഞു. കുതിരക്കാരന്റെ ഒരു ശബ്ദം കേട്ടു, കുതിരകൾ ഓടിത്തുടങ്ങി.

ഹെൻട്രിക്കു വലിയ സങ്കടമായി. അവൻ അവിടെത്തന്നെ നിന്നു. ഇടയ്ക്കിടെ പുറത്തേക്കു നോക്കും. ചിലപ്പോൾ, മഞ്ഞുമങ്ങിച്ച ജനാലപ്പാളികളിൽ വിരൽ കൊണ്ടു പടം വരയ്ക്കും. അങ്ങിനെ കുറെ നേരം കഴിഞ്ഞപ്പോൾ മടുത്തു്, അവൻ കളിക്കോപ്പുകളുടെ അടുത്തേക്കു തന്നെ മടങ്ങി. അവിടെക്കണ്ട ഒരു തുക്കകൊട്ട കയ്യിലെടുത്തു്, അനാഥാലയത്തിൽ പോകുന്നെന്ന സങ്കൽപ്പത്തിൽ അവൻ മുറി മുഴുവൻ കറങ്ങി.

കുട്ടിക്കു കുറെക്കൂടി പ്രായമായി. ഒരു ദിവസം അവൻ ചോദിച്ചു, ''അമ്മേ, ഈ അനാഥാലയം എന്നാൽ എന്താണ്?''

''അച്ഛനമ്മമാരില്ലാത്ത കുഞ്ഞുങ്ങൾ പാർക്കുന്ന ഇടമാണ്.'' ദുഃഖ ഭരിതമായിരുന്നു അവരുടെ സ്വരം.

കുട്ടിയുടെ കണ്ണുകൾ അത്ഭുതം കൊണ്ടു വിടർന്നു. ''അങ്ങിനെയും കുഞ്ഞുങ്ങളുണ്ടോ?'' എന്നായി അവൻ.

''ഉവ്വ്.'' ആയമ്മ കാര്യമായി പറഞ്ഞു കൊടുത്തു. ''ചില കുട്ടികൾ നന്നേ ചെറുപ്പമായിരിക്കേ അവരുടെ അച്ഛനമ്മമാർ മരിച്ചു പോയെന്നു വരും. അപ്പോൾ ആ കുഞ്ഞുങ്ങളെ നോക്കാൻ ആരുമില്ലാതാകും. ദയാശീലരായ ആളുകൾ ആ കുഞ്ഞുങ്ങളെ ഒരു മന്ദിരത്തിൽ പാർപ്പിച്ച്, അവരുടെ കാര്യങ്ങൾ നോക്കും. ആഹാരവും, ഉടുപ്പും, പാർപ്പിടവും, രോഗ ശുശ്രൂഷയുമെല്ലാം അവരാണ് ആ കുഞ്ഞുങ്ങൾക്കു നൽകുന്നതു്.''

അനാഥാലയങ്ങളെപ്പററിയും, ജയിലുകളിലെയും, ആശുപത്രികളിലെയും സ്ഥിതിഗതികൾ മെച്ചമാക്കുന്നതിനെപ്പററിയും ഹെൻട്രിയു

ടെ വീട്ടിൽ കൂടെക്കൂടെ സംഭാഷണമുണ്ടായി. ജനീവയിലെ സമ്പന്നർ പൗരന്മാരെന്ന നിലയിലുള്ള സ്വകർത്തവ്യം അനുഷ്ഠിക്കുന്നതിൽ അതി ശ്രദ്ധാലുക്കളാണെന്ന് പ്രായം ചെല്ലുന്തോറും ബാലന് കൂടുതൽ മനസ്സിലായി. ഭാഗ്യഹീനരെ സഹായിക്കാൻ അവർ സദാനൂതന മാർഗ്ഗങ്ങൾ ആരാഞ്ഞു കൊണ്ടിരിക്കുന്നുവെന്നും, ആവശ്യക്കാർക്ക് പൂർണ്ണ മനസ്സോടെ ധനസഹായം ചെയ്യുന്നുവെന്നും അവൻ കണ്ടു.

ഹെൻട്രിയുടെ മാതാപിതാക്കളും സ്വകർത്തവ്യം അനുഷ്ഠിക്കുന്നതിൽ ശ്രദ്ധാലുക്കളായിരുന്നു. ഒരു ബാങ്കറായിരുന്നു അവന്റെ അച്ഛൻ. എങ്കിലും അനാഥക്കുട്ടികൾക്ക് ഒത്തിടം കണ്ടുപിടിക്കുന്നതിൽ അദ്ദേഹം വളരെ താൽപ്പര്യം കാണിച്ചു. ഹെൻട്രിയുടെ അമ്മ കൂടെക്കൂടെ ദരിദ്രരെയും, രോഗികളെയും, സന്ദർശിക്കുയും അവർക്ക് ആഹാരവും, വസ്ത്രവും നൽകുകയുംചെയ്തു. വലിയ കുട്ടിയായ ശേഷം, ഹെൻട്രിയും അമ്മയോടൊപ്പം ഇത്തരം സന്ദർശനങ്ങൾ നടത്തി. അമ്മ രോഗികളെ ആശ്വസിപ്പിക്കുന്നതും, അവർക്ക് വിഷമം തോന്നാത്ത രീതിയിൽ ഒരു പൊതിയോ, അൽപ്പം നാണയങ്ങളോ കൊടുക്കുന്നതും അവൻ കണ്ടുപോന്നു.

ഇതൊക്കെ ഹെൻട്രിയുടെ ഓർമ്മയിൽ തങ്ങിനിന്നു. തന്മൂലം, ദരിദ്രരെയും അശരണരെയും സഹായിക്കുന്നതാണ് ഉത്തരവാദിത്വമുള്ള ഒരു സ്വിസ്പൗരന്റെ ആദ്യ കർത്തവ്യം എന്ന ബോധത്തോടെയാണ് ആ ബാലൻ വളർന്നു വന്നത്.

ഫ്റാൻസിലെ ഒരു കടലോര നഗരമായ ടൂളണിലേക്ക് ഹെൻട്രി മാതാപിതാക്കളൊത്ത് പോവുകയുണ്ടായി. അന്നവന് എട്ടു വയസ്സുണ്ടായിരുന്നു. ജനീവയിൽ നിന്നും നിയുക്തരായ ജയിൽപ്പുള്ളികളാണ് ടൂളണിൽ കപ്പലുകളിൽ ചരക്കു കയററുകയും ഇറക്കുകയും ചെയ്തിരുന്നത്

ഹെൻട്രിയുടെ അച്ഛനായിരുന്നു ഈ ജയിൽപ്പുള്ളികളുടെ ക്ഷേമകാര്യമേധാവി. കാലിൽ തളച്ച ചങ്ങലകളുമായി ചരക്കു ചുമക്കുന്ന ജയിൽപ്പുള്ളികളുടെ ദൃശ്യം ഹെൻട്രിക്ക് അസഹ്യമായിത്തോന്നി. എത്ര ക്രൂരമാണ്, മനുഷ്യത്വഹീനമാണ് ഈ ലോകം! അന്നുരാത്രി അവന് ഉറക്കം വന്നില്ല. കിടക്കയിൽ തിരിഞ്ഞും മറിഞ്ഞും കിടക്കുമ്പോൾ

കാൽച്ചങ്ങലകളുടെ കിലുക്കം അവന്റെ ചെവിയിൽ മുഴങ്ങി. വളർന്നു വലിയ ആളാകുമ്പോൾ ജയിൽപ്പുള്ളികളെ സഹായിക്കാൻ ആവുന്നതെല്ലാം ചെയ്യുമെന്നു് അന്നുരാത്രി ഹെൻട്രി ശപഥം ചെയ്തു.

വായനയിൽ വലിയ കമ്പമായിരുന്നു ഹെൻട്രിക്കു്. ക്രിമിയൻ യുദ്ധകാലത്തു് ബ്രിട്ടീഷ് പട്ടാളക്കാരുടെ ശുശ്രൂഷാ സൗകര്യങ്ങൾ മെച്ചമാക്കാൻ പാടുപെട്ട ഫ്ലോറൻസ് നൈററിംഗേലിനെയും, യൂറോപ്പിൽ ജയിൽ പരിഷ്കരണത്തിനു ശ്രമിച്ച എലിസബത് ഫ്റൈയെയും പററി അവൻ വായിച്ചു മനസ്സിലാക്കി. ഹാരിയററ് ബീച്ചർ സ്റ്റൗ എന്ന അമേരിക്കൻ ഗ്രന്ഥകാരന്റെ പ്രസിദ്ധമായ ''അങ്കിൾ ടോംസ് കാബിൻ''—ഉം ആ ബാലൻ വായിച്ചു. അമേരിക്കയിൽ അടിമത്ത നിർമാർജനത്തിനു വളരെ സഹായിച്ച ഒരു പുസ്തകമാണതു്. പ്രസ്തുത മൂന്നു മഹിളകളുടെയും പ്രവർത്തനം അവനെ വളരെ ഉത്തേജിപ്പിച്ചു.

യൗവ്വനമായപ്പോൾ, ജീവകാരുണ്യ പ്രവർത്തനങ്ങൾക്കായി ഹെൻട്രി ധാരാളം സമയം ചിലവിട്ടു. രോഗികളെയും, ദരിദ്രരെയും സഹായിക്കാനുള്ള ''ലീഗ് ഒഫ് ആംസ്'' സംഘടനയിൽ അയാൾ അംഗമായി. പട്ടണത്തിലെ ജയിൽ സന്ദർശിച്ചു്, ആഹാരവും വസ്ത്രങ്ങളും സമ്മാനിക്കുന്നതു് പതിവാക്കി. നിയമം ലംഘിക്കരുതെന്നു് ജയിൽപ്പുള്ളികളെ ബോദ്ധ്യപ്പെടുത്താനും ഹെൻട്രി ശ്രമിച്ചു.

ഇതിനൊക്കെപ്പുറമെ, സ്വന്തം തൊഴിൽ ജീവിതം രൂപീകരിക്കുന്നതിലും ഡ്യൂനന്തു് തൽപ്പരനായി. ബാങ്കിംഗ് പഠിക്കാൻ ജനീവയിലെ ഒരു ബാങ്കിൽ 1849—ൽ അയാൾ ചേർന്നു. ജോലി വേഗം പഠിച്ചതുകൊണ്ടു്, നാലു കൊല്ലം കഴിഞ്ഞപ്പോൾ ആ ബാങ്കിന്റെ ആൾജീരിയായിലെ ഒരു ശാഖയുടെ മാനേജരായി ഹെൻട്രിയെ നിയമിച്ചു. പിന്നീടു് അയാൾ ആ ബാങ്കു വിട്ടു് സ്വന്തമായി തൊഴിൽ തുടങ്ങി.

കഠിനാദ്ധ്വാനിയും, ബുദ്ധിമാനുമായിരുന്ന ഡ്യൂനന്തു്. വമ്പിച്ച വിജയത്തിന്റെ പടിക്കൽ അദ്ദേഹം എത്തിച്ചേർന്നു. അതിവേഗം അദ്ദേഹം വലിയൊരു പണക്കാരനാകുമെന്നു് സ്വകുടുംബവും, സുഹൃത്തുക്കളും കരുതി. അദ്ദേഹത്തിൽ വിശ്വസിച്ചു്, അച്ഛന്റെ സ്നേഹിതർ പലരും ഹെൻട്രിയുടെ വ്യാപാരത്തിൽ പണം മുടക്കി.

# സോൾ ഫെരിനോയുദ്ധം

വളരെയേറെ യാത്ര ആവശ്യമുള്ള ജോലിയായിരുന്നു ഡ്യൂനന്തി ന്റേതു്. അത്തരം ഒരു യാത്രയ്ക്കിടയിൽ 1859 ജൂണിൽ അദ്ദേഹം ഇററ ലിയിലെ ലോംബാർഡി സമതലത്തിൽ എത്തിച്ചേർന്നു. വ്യാപാര വും വിനോദവും ഒന്നിപ്പിച്ചുള്ള ഒരു യാത്ര. ഫ്റഞ്ച് ചക്രവർത്തിയാ യ നെപ്പോളിയൻ മൂന്നാമൻ സാർഡീനിയ രാജാവിന്റെ സഹായത്തോ ടെ ഓസ്ത്രിയയുമായി യുദ്ധത്തിലേർപ്പെട്ട കാലം. നെപ്പോളിയനെ കണ്ടു് വ്യാപാര സംബന്ധമായ ഒരു അനുവാദം വാങ്ങുകയായിരുന്നു ഡ്യൂനന്തിന്റെ ലക്ഷ്യം.

ചേതോഹരമായ ഒരു വാസന്തരാവു്. ഡ്യൂനന്ത് വടക്കെ ഇററലി യിലെ കാസ്റ്റിഗ്ലിയൊൺ ദെ ലാ പിയേവ് പട്ടണത്തിലെ ഒരു സത്ര ത്തിൽ ഗാഢ നിദ്രയിലാണ്.

വെളുപ്പിനു മൂന്നുമണിയായിക്കാണും. പീരങ്കി പൊട്ടുന്ന ശബ്ദം കേട്ടു് ഡ്യൂനന്ത് ഞെട്ടിയുണർന്നു. അടുത്തുള്ള സോൾ ഫെരിനൊ ഗ്രാ മത്തിലായിരുന്നു ആ ശബ്ദം. കഷ്ടിച്ചു് ആയിരം പേരുള്ള ഒരിടമാ യിരുന്നു അതു്.

വെടിയുടെ ശബ്ദം ഉച്ചത്തിലായി. സോൾ ഫെരിനൊ യുദ്ധം തുടങ്ങിക്കഴിഞ്ഞു. ഇനി ഫ്റഞ്ച് ചക്രവർത്തിയെ കാണാൻ സാദ്ധ്യ തയില്ലെന്നു് ഡ്യൂനന്തിനു ബോദ്ധ്യമായി.

അദ്ദേഹം കിടക്കവിട്ടു ചാടി എണീററു്, വസ്ത്രം ധരിച്ചു്, പട്ടണം വിട്ടു് സോൾ ഫെരിനൊ ലക്ഷ്യമാക്കി നീങ്ങി. യുദ്ധം വ്യക്തമായി കാണാൻ ഒരു ചെറിയ കുന്നിൽ ചെന്നെത്തുകയായിരുന്നു അദ്ദേഹത്തി ന്റെ ഉന്നം. പക്ഷെ വഴിയിലുള്ള ഒരു പാലം തകർന്നിരുന്നു. ഒട്ടൊന്നു മടിച്ചിട്ടാണെങ്കിലും ഡ്യൂനന്ത് നദി ഇറങ്ങിക്കേറി. അക്കരെ, അദ്ദേഹ ത്തിനു് ഒരു പഴയ വണ്ടി കിട്ടി. അതിൽ കയറി അദ്ദേഹം ആ കുന്നി ലെത്തി.

കുന്നിൻപുറത്തു നിന്നും ഡ്യൂനന്തിനു് യുദ്ധ രംഗം വ്യക്തമായി കാണാൻ കഴിഞ്ഞു. താഴെ പത്തു മൈൽ നീണ്ടുകിടക്കുന്ന സമതലത്തിൽ 300,000 ഭടന്മാർ അന്യോന്യം നേരിടുന്നു. ഒരു വശത്തു് വർണ്ണോജ്ജ്വലമായ യൂണിഫോറമണിഞ്ഞ ഫ്റഞ്ചും സാർഡീനിയനും പടകൾ. മറുവശത്തു് ഓസ്ട്രിയാക്കാർ. മണിക്കൂറുകളോളം, മറ്റെല്ലാം മറന്നു് ഡനന്തു് അക്കാഴ്ച കണ്ടു നിന്നു.

ഉദയമായി. കുന്തമുനകൾ സൂര്യരശ്മിയേററു വെട്ടിത്തിളങ്ങി. പെരുമ്പറകൾ മുഴങ്ങി. തോക്കുകൾ ഗർജ്ജിച്ചു.

ചലന സചേതനമായിരുന്നു ആദൃശ്യം. കുതിക്കുന്ന കുതിരകളും, ഓടുന്ന കാലുകളും പൊടിപടലങ്ങളിളക്കി. ഷെല്ലു പൊട്ടിയ പുകകൊണ്ടു് അവിടമെല്ലാം വേഗത്തിൽ കനത്ത മറയണിഞ്ഞു. എങ്കിലും വെയിലിനു ശക്തി കൂടിയപ്പോൾ താഴെ നടക്കുന്ന നാടകത്തിന്റെ ദൃശ്യം ചിലപ്പോഴെല്ലാം കാണാൻ ഡ്യൂനന്തിനു കഴിഞ്ഞു.

എതിർ സേനകൾ കാട്ടു മൃഗങ്ങളെപ്പോലെ പരസ്പരം കുതിച്ചടുത്തു. ഗ്രനേഡുകളും, ബോംബുകളും ചീറിപ്പാഞ്ഞു. അവയിൽ നിന്നും രക്ഷപ്പെട്ടവർ ബയണററുകൾക്കും വെടിയുണ്ടകൾക്കും, കുതിരച്ചവിട്ടിനും, ഇരയായി. പീരങ്കി വണ്ടികൾക്കിടയിൽ വീണും കുറേപേർ മരിച്ചു. ഒരാൾ മാത്രം യുദ്ധ രംഗത്തുടെ നിർഭയനായി നീങ്ങി, മുറിവേററവരെ ആശ്വസിപ്പിച്ചു കൊണ്ടിരുന്നു. നെപ്പോളിയൻ മൂന്നാമന്റെ പുരോഹിതൻ ആബെ ലെയിൻ ആയിരുന്നു അതു്. ദാഹദീനമായി മുറവിളി കൂട്ടിയ മുറിവേററ ആളുകൾക്കു് ചില സ്ത്രീകൾ വെള്ളം കൊടുത്തു.

കുന്നിൻ പുറത്തു നിന്ന ഡ്യൂനന്തു്, അകലെ ഏതാനും കറുത്ത കൊടികൾ കണ്ടു. പരുക്കേററവർക്കു് പ്രഥമ ശുശ്രൂഷ നൽകാനുള്ള ഫീൽഡ് ആശുപത്രികളുടെ അടയാളമായിരുന്നു അവ. അവയ്ക്കുനേരെ വെടി വയ്ക്കുകയില്ലെന്നു് എല്ലാവരും നേരത്തെ സമ്മതിച്ചിരുന്നെങ്കിലും, കൂടെക്കൂടെ അവയുടെ മേലും ഷെല്ലുകൾ ചെന്നു വീണു. ആംബുലൻസുകളും, ഡോക്ടർമാരും പോലും സുരക്ഷിതരായിരുന്നില്ല.

യുദ്ധം പതിനഞ്ചു മണിക്കൂർ നീണ്ടുനിന്നു. ആകാശം മേഘാവൃതമായി. പീരങ്കികളുടെ ഗർജ്ജനത്തിനും, മുറിവേററവരുടെയും മരി

ക്കന്നവരുടെയും ദീനരോദനത്തിനും ഉപരി ഇടിനാദം കേശക്കാറായി. മിന്നൽപ്പിണരുകൾ ആകാശത്തെ കുത്തിക്കീറി. അത്യന്തഭീകരമായ ഒരു കൊടുങ്കാററ് വീശിത്തുടങ്ങിയതോടെ യുദ്ധം തീർന്നു. ഓസ്ട്രിയക്കാർ പിന്മാറി. സോൾ ഫെറിനൊ യുദ്ധം അങ്ങിനെ സമാപിച്ചു.

കാണാതായ സ്വന്തം സഹപ്രവർത്തകരെ തേടാൻ, രാത്രിയായപ്പോൾ, പട്ടാളക്കാർ യുദ്ധക്കളത്തിലിറങ്ങി. വിളക്കുകൾ തെളിച്ചുകൊണ്ട്, മരിച്ചും മുറിവേററും കിടക്കുന്നവരുടെ ഇടയിൽ അവർ തിരച്ചിലാരംഭിച്ചു. അറിയാവുന്ന ഒരാളിന്റെ ശവം കണ്ടാൽ, അവർ മുട്ടു കുത്തിയിരുന്നു പ്രാർത്ഥിക്കും. ഒരു തുള്ളി കണ്ണീർ പൊഴിച്ചെന്നും വരും. പരുക്കേററ സ്നേഹിതരെ അവർ ആശുപത്രിലേക്കു മാററി.

കാസ്റ്റിഗ്ലിയോണിനു ചുററുമുള്ള കുന്നുകളിൽ രാത്രിയായപ്പോൾ അനേകം ചെറിയ തീക്കുണ്ഡങ്ങൾ ജ്വലിച്ചു തുടങ്ങി, പട്ടാളക്കാർ അത്താഴം ഒരുക്കിക്കഴിച്ചു. പിന്നീട് തളർന്ന ദേഹങ്ങൾ നീട്ടി നിവർത്തി നിലത്തു കിടന്ന് അവർ ഗാഢനിദ്രയിലമർന്നു.

# വെള്ളയണിഞ്ഞവൻ

പിറേറന്നു സൂര്യോദയത്തിൽ കണ്ട കാഴ്ച ഭയങ്കരമായിരുന്നു, രണാങ്കണം മൂടുമാറ് ഭടന്മാരുടെയും കുതിരകളുടെയും പിണകൾ ചിതറിക്കിടക്കുന്നു. വാടിക്കരിഞ്ഞ വയലേലകൾ. വെണ്ണീറായ മുന്തിരിത്തോപ്പുകൾ. പൊട്ടിപ്പൊളിഞ്ഞ വേലികൾ. തകർന്ന കയ്യാലകൾ. ഉഷ്ണീഷങ്ങളും, അരപ്പട്ടകളും, തോക്കുകളും ഉണ്ടപ്പെട്ടികളും പടക്കളത്തിലും, സോൾ ഫെരിനൊയിലേക്കുള്ള നിരത്തുകളിലും ചിതറിക്കിടക്കുന്നു.

യുദ്ധം മൂലമുണ്ടായ നഷ്ടം വളരെയായിരുന്നു. ആയിരം ഉദ്യോഗസ്ഥന്മാരുൾപ്പെടെ അമ്പതിനായിരത്തിലധികം ഭടന്മാർ കേവലം പതിനഞ്ചു മണിക്കൂർ നേരത്തെ യുദ്ധത്തിൽ മരിച്ചു വീണു. ആയിരക്കണക്കിനു ഭടന്മാർ മുറിവേററും, കൈകാലുകൾ നഷ്ടപ്പെട്ടും മരണവക്ത്രത്തിൽ കിടന്നു പിടയുന്നു.

സൈന്യത്തിൻെറ ക്വാർട്ടർ മാസ്റ്ററും, അസിസ്റ്റൻറും കൂടി, കഴുതപ്പുറത്തു ണക്കിയ കസേരകളിലും സ്ട്രെച്ചറുകളിലും കയററി മുറിവേററവരെ ഫീൽഡ് ആശുപത്രികളിലേക്കും അവിടെ നിന്നും ഏററവുമടുത്ത പട്ടണങ്ങളിലേക്കും മാററിക്കൊണ്ടിരുന്നു.

ഉച്ചയായപ്പോഴേക്കും, കേവലമൊരു കൊച്ചു പട്ടണമായ കാസ്റ്റിഗ്ലിയോണിൽ ഗുരുതരമായി മുറിവേററ ആറായിരം ഭടന്മാർ വന്നു നിറഞ്ഞു. അവിടെയുള്ള പള്ളികളിലും, മഠങ്ങളിലും, വീടുകളിലും, തെരുവിലും കവലകളിലുമൊക്കെ താൽക്കാലിക ആശുപത്രികൾ ഉയർന്നു.

മുറിവേററവരെ കൊണ്ടുവരുന്ന സംഘങ്ങൾ പിന്നെയും, പിന്നെയും വന്നു. പട്ടണത്തിലെ അധികാരികൾക്ക് സ്ഥിതിഗതി നിയന്ത്രിക്കാൻ വയ്യാതായി. പട്ടണവാസികൾ ഉദാരമായി ദാനം ചെയ്തു. വെള്ളവും, ഭക്ഷണവും. മുറി കെട്ടാൻ തുണിയും ധാരാളം കിട്ടി. പക്ഷേ അവ വിതരണം ചെയ്യാനും, മുറിവുകൾ വച്ചുകെട്ടാനും വേണ്ടത്ര ആളില്ലായിരുന്നു. പട്ടാള ഡോക്ടർമാർ അധികവും അടുത്തുള്ള കാവ്റിയാന



പട്ടണത്തിലാണ്. മെഡിക്കൽ ഓർഡർലിമാരും വളരെ ചുരുക്കം. കുഴങ്ങിമറിഞ്ഞ അന്തരീക്ഷത്തിൽ മുറിവേററവരുടെ ദീനരോധനം അനവരതം ഉയർന്നു കൊണ്ടിരുന്നു.

ആദ്യമൊക്കെ, ഒരു നിസ്സഹായതാബോധത്തോടെ ഡുനന്ത് ഈ രംഗം നോക്കിക്കണ്ടു. പക്ഷെ വേഗംതന്നെ അദ്ദേഹം അമർഷഭരിതനായി. എന്തെങ്കിലും ചെയ്തേ പററൂ. മുറിവേററവർ ഇങ്ങിനെ പിടഞ്ഞു ചാകാൻ വിടരുത്, എന്നദ്ദേഹം സ്വയം പറഞ്ഞു. അടിയന്തിരമായി ഒരു സന്നദ്ധ സേവാ സംഘമുണ്ടാക്കണം.

അയൽ നഗരങ്ങളിലെ ആശുപത്രികളും നിറഞ്ഞിരിക്കയാണെന്നു അവയിൽ നിന്നും സഹായം പ്രതീക്ഷിക്കേണ്ടെന്നും ഡുനന്ത് മനസ്സിലാക്കി. അതുകൊണ്ട്, കിട്ടാവുന്നത്ര സിവിൽ ഡോക്ടർമാരെയും, സന്നദ്ധ ഭടന്മാരെയും ഏകോപിപ്പിച്ച്, കാസ്റ്റിഗ്ലിയോൺ പള്ളിയിൽ കൂട്ടി, അദ്ദേഹം പ്രവർത്തന നിരതനായി.

ഉറവകളിലും, വയലുകളിലും നിന്നു് വെള്ളം കൊണ്ടുവന്നു ആഹാർത്തർക്കു നൽകി. തറകൾ തുത്തു വെടിപ്പാക്കി. കൊച്ചു കുട്ടികൾ

വീടുതോറും നടന്നു് സൂപ്പ ശേഖരിച്ചു. സ്ത്രീകൾ സോപ്പും വസ്ത്രങ്ങളും കൊണ്ടുവന്നു. അടുത്തുള്ള ബ്രെഷ്യ നഗരത്തിൽ നിന്നു് പുകയിലയും, നാരങ്ങയും, ഓറഞ്ചും വാങ്ങിവരാൻ ഡ്യൂനന്തു് സ്വന്തം വണ്ടിക്കാരനെ നിയോഗിച്ചു. മുറിവുകൾ വൃത്തിയായി, വച്ചുകെട്ടി. പൈപ്പുകളിൽ പുകയില നിറച്ചു. സ്വാദുള്ള ലെമണേഡു് എല്ലാവർക്കും കുടിക്കാൻ കൊടുത്തു.

മണിക്കൂറുകൾ നീങ്ങുന്നതറിയാതെ ഡ്യൂനന്തു് ജോലിചെയ്തു. അദ്ദേഹത്തിന്റെ വെള്ള സൂട്ടു് ചോര വീണു ചെമന്നു. ആർത്തനാദങ്ങൾ അദ്ദേഹത്തിന്റെ ചെവിയിൽ മുഴങ്ങിക്കൊണ്ടിരുന്നു. വേഗം തന്നെ മുറിവേററവരെ, വരിവരിയായി അടുക്കിയ വയ്ക്കോൽ കിടക്കകളിൽ കിടത്താൻ കഴിഞ്ഞു. തന്മൂലം മെഴുകുതിരി വെളിച്ചത്തിൽ പോലും ഡോക്ടർമാർക്കു പോക്കുവരവു സുഗമമായി. വയ്ക്കോൽ കിടക്കകൾക്കിടയിലൂടെ കുടിക്കാൻ വെള്ളവും, ചുണ്ടിൽ ആശ്വാസ വചനങ്ങളുമായി ഡ്യൂനന്തു് സഞ്ചരിച്ചു കൊണ്ടേയിരുന്നു. അദ്ദേഹം പൈപ്പുകൾ നിറച്ചു കൊടുത്തു. മുറിവുകൾ കഴുകി, വച്ചുകെട്ടി. ''വെള്ളയുടുപ്പിട്ട മാന്യൻ'' എന്നു് സ്നേഹപൂർവ്വം പട്ടാളക്കാർ അദ്ദേഹത്തിനു പേരിട്ടു.

ഇതിനിടെ കൂടുതൽ സന്നദ്ധ ഭടന്മാർ വന്നെത്തി. ജിജ്ഞാസാഭരിതരായി പള്ളിയിലേക്കു ചെന്ന ഒരു മുൻ നാവിക ഉദ്യോഗസ്ഥനെയും രണ്ടു് ഇംഗ്ലീഷ് സഞ്ചാരികളെയും അവിടെനിന്നു് ആതുരശ്രുശ്രൂഷ നടത്താൻ പ്രേരിപ്പിച്ചു. അവിടെ വന്നെത്തിയ ഒരു സ്വിസ് വ്യാപാരി രണ്ടു ദിവസം മുഴുവൻ മൃതപ്രായരായ പട്ടാളക്കാർക്കു് വീട്ടിലേക്കു കത്തെഴുതിക്കൊണ്ടിരുന്നു.

ഒരു പരിശീലനവുമില്ലാത്തവരായിരുന്നു സന്നദ്ധ സേവികകളിൽ അധികവും. പക്ഷെ അവരുടെ ശാന്ത സ്വഭാവവും, പരിചരണവും ആതുരർക്കു ധൈര്യം നൽകി. എങ്കിലും, സുഹൃത്തുക്കളെന്നു് കരുതപ്പെട്ട ഫ്റഞ്ചും സാർഡീനിയനും പട്ടാളക്കാരെ മാത്രമേ അവർ ശുശ്രൂഷിച്ചുള്ളു. മുറിവേററ ഓസ്ട്രിയക്കാർക്കു് ആരും തുണയില്ലായിരുന്നു. എല്ലാവരിലും മനുഷ്യനെ കാണാൻ കഴിഞ്ഞിരുന്ന ഡ്യൂനന്താകട്ടെ എല്ലാവരെയും ഒരുപോലെ ശുശ്രൂഷിച്ചു.

ഒരു ഓസ്ട്രിയൻ ഭടനെ ശുശ്രൂഷിക്കാൻ ഡ്യൂനന്തു് തുടങ്ങവേ

''ശത്രുവാണവൻ'' എന്ന് ഒരു സ്ത്രീ വിളിച്ചു പറഞ്ഞു. അദ്ദേഹം അവളുടെ നേരെ തിരിഞ്ഞ്, അവളുടെ ചുമലിൽ കൈവച്ച്, കണ്ണുകളിലേക്ക് ഉററുനോക്കിക്കൊണ്ട് ശാന്തനായി പറഞ്ഞു ''ശത്രുവും മനുഷ്യനാണ്.''

ഡ്യുനന്ത് ഈ വാക്കുകൾ പറഞ്ഞ മട്ടും ഭാവവും ആ സ്ത്രീയേയും മററു സേവകരെയും അത്യന്തം ആകർഷിച്ചു. അവരും ഡ്യുനന്തിനെ അനുകരിച്ച് ഓസ്ട്രീയൻ ഭടന്മാരെയും ശുശ്രൂഷിച്ചു തുടങ്ങി. ഓസ്ട്രിയക്കാർക്ക് അവർ കുടിനീർ കൊടുത്തു. പൊള്ളുന്ന നെററികളിൽ തുണി നനച്ചുവച്ച് ആശ്വസിപ്പിച്ചു. ''തുത്തി ഫ്റാറെല്ലി, തുത്തി ഫ്റാറെല്ലി (അവരൊക്കെ സഹോദരന്മാരാണ്)'' എന്ന് ഒരു സ്ത്രീ പറഞ്ഞു. ആ വിളി പള്ളിക്കുള്ളിൽ പ്രതിദ്ധ്വനിച്ചു

പക്ഷെ കുറെക്കഴിഞ്ഞപ്പോൾ സന്നദ്ധസേവകരുടെ ഔത്സുക്യം കുറഞ്ഞു തുടങ്ങി. അവർ ഓരോരുത്തരായി സ്ഥലം വിട്ടു. രോഗികളു



ടെ ദുരവസ്ഥ അവരുടെ മനസ്സും മടുപ്പിച്ചിരുന്നു. മാത്രമല്ല, അവർക്ക വീട്ടുജോലികഠം ചെയ്യാനുണ്ടായിരുന്നു. ചില പട്ടാളക്കാർക്കാകട്ടെ, ദീർഘകാല ശുശ്രൂഷ ആവശ്യമായിരുന്നു.

നാളുകഠം കുറെക്കഴിഞ്ഞു. വളരെ ഭടന്മാർ മരിച്ചു. ബാക്കിയുള്ള വരെ വലിയ പട്ടണങ്ങളിലേക്കും ആശുപത്രികളിലേക്കും മാററി. യുദ്ധത്തടവുകാരായ ഡോക്ടർമാരെ വിട്ടയയ്ക്കാനും, അവരെ നിഷ്പക്ഷരെന്നു കരുതാനും ഡ്യൂനന്ത് ആഹ്വാനം ചെയ്തു. നെപ്പോളിയൻ അതിനു സമ്മതിച്ചതോടെ ഓസ്ട്രിയൻ ഭടന്മാർക്കു സ്വന്തം ഡോക്ടർമാരെ തിരികെക്കിട്ടി. പരുക്കേററവർ വണ്ടിക്കണക്കിന് വീണ്ടുംവീണ്ടും വന്നുകൊണ്ടിരുന്നെങ്കിലും ക്രമേണ ഒരു അടുക്കും ചിട്ടയുമൊക്കെ ഉണ്ടായി. പട്ടണത്തിലെ അധികാരികഠംക്കു സുഗമമായി പ്രവർത്തിക്കാമെന്നായി. ജനീവയിലേക്കു മടങ്ങുന്ന കാര്യം ഡ്യൂനന്തും ആലോചിച്ചു തുടങ്ങി.

## റെഡ്ക്രോസിൻെറ ഉത്ഭവം

ആകെ മാറിയ ഒരാളായിട്ടാണ് ഡുനന്ത് ഇററലിയിൽ നിന്നും തിരിച്ചെത്തിയത്. കാസ്റ്റിഗ്ലിയോണിലെ ബീഭത്സ ദൃശ്യങ്ങൾ അദ്ദേഹത്തിനു മറക്കാൻ കഴിഞ്ഞില്ല. ഇരവു പകലില്ലാതെ അദ്ദേഹത്തിൻെറ സ്മരണ മണ്ഡലത്തിൽ രണാങ്കണം തങ്ങിനിന്നു. തൊഴിൽ പ്രധാനമല്ലെന്നു തോന്നുകയാൽ അതിൽ അദ്ദേഹത്തിനുള്ള താൽപ്പര്യവും കുറഞ്ഞു തുടങ്ങി.

നെപ്പോളിയൻ മൂന്നാമൻെറ അനുവാദം വാങ്ങിയിട്ട് ആംജീരായയിലേക്കു കാററാടികൾ കയററിയയയ്ക്കുന്ന കാര്യം ഡുനന്ത് നിശ്ശേഷം മറന്നു. പിതൃ സുഹൃത്തുക്കൾ സ്വന്തം പണം മുടക്കി തന്നിൽ വിശ്വാസം പ്രകടിപ്പിച്ച കഥയും അദ്ദേഹം വിസ്മരിച്ചു. സദാ ചിന്താമഗ്നനായി അദ്ദേഹം കാലം കഴിക്കാൻ തുടങ്ങി. ഒരിക്കൽ കൺകണ്ട ദുരിതവും പീഡാനുഭവങ്ങളും വിസ്മരിക്കാൻആ മൃദുലഹൃദയനുണ്ടോ കഴിയുന്നു?

പരിചയ സമ്പന്നരും, യോഗ്യത നേടിയവരുമായ നൂറു വോളണ്ടിയർ ഓർഡർലികളും, നേഴ്സുമാരും സഹായിക്കാൻ ഉണ്ടായിരുന്നുവെങ്കിൽ കാസ്റ്റിഗ്ലിയോണിലെ സ്ഥിതിഗതികൾ അത്രതന്നെ ദുരന്തപൂരിതമാവില്ലായിരുന്നു എന്ന് അദ്ദേഹത്തിനു തോന്നി. മുറിവേററവരെ ശുശ്രൂഷിക്കാനുള്ള വലിയൊരു സംഘം ആളുകളുടെ സിരാകേന്ദ്രമായി അവർക്കു പ്രവർത്തിക്കാം. പക്ഷെ നിലവിലുള്ള സാഹചര്യങ്ങളിൽ വളരെ അദ്ധ്വാനം പാഴായിപ്പോയി. മുറിവേററവർ കഴിച്ചുകൂടാത്ത ഭക്ഷണം അവർക്കു കൊടുക്കാൻ കൊണ്ടുവന്ന ഒട്ടേറെ പട്ടണവാസികളെ ഇച്ഛാഭംഗപ്പെടുത്തേണ്ടി വന്നു. വേണ്ടതെന്തെന്ന് മുമ്പേ അറിയിച്ചിരുന്നെങ്കിൽ അവരുടെ സന്മനസ്സും, ഉത്സാഹവും പ്രയോജനപ്പെടുത്താമായിരുന്നു. ഒട്ടേറെപ്പേരുടെ ജീവൻ രക്ഷിക്കാൻ കഴിയുമായിരുന്നു. ഡോക്ടർമാരെ തടവിലാക്കാതിരിക്കയും, ഫീൽഡ് ആശുപ

ത്രികരം സംരക്ഷിക്കപ്പെടുകയും ചെയ്തെങ്കിൽ, ചികിത്സ കൂടുതൽ എളുപ്പമായേനെ.

അനേക നാരം ഇക്കാര്യം മനസ്സിൽ കരുതിക്കരുതി, അദ്ദേഹത്തിന്ന് ഒരു പദ്ധതി തോന്നിത്തുടങ്ങി. സ്വന്തം പദ്ധതി ഒരു പുസ്തക രൂപത്തിലാക്കി, യൂറോപ്പിലെ ചിന്താശീലരുടെ ശ്രദ്ധയിൽ കൊണ്ടുവരാൻ അദ്ദേഹം ആഗ്രഹിച്ചു. മാർഗ്ഗദർശികരം സ്വന്തം ആശയ പ്രചാരണത്തിനുവേണ്ടി മുമ്പും പുസ്തകങ്ങളെഴുതി വിജയിച്ചിട്ടുണ്ട്. തനിക്കും അങ്ങനെ ചെയ്യണം.

''സോരം ഫെരീനൊ സുവനിർ'' എന്നതായിരുന്നു അദ്ദേഹത്തിന്റെ പുസ്തകം. സോരം ഫെരീനൊ യുദ്ധവും, തദനന്തരമുണ്ടായ പീഡാനുഭവങ്ങളും അതിൽ വിവരിച്ചിരുന്നു. താൻ സാക്ഷ്യം വഹിച്ച തരം ദുരന്തങ്ങരം ഭാവിയിൽ ഒഴിവാക്കാനുള്ള മാർഗ്ഗങ്ങളും അദ്ദേഹം നിർദ്ദേശിച്ചു. യുദ്ധമുണ്ടാകുമ്പോരം, അതിനിരയാകുന്നവരെ മതം, ജാതി, നിറം മുതലായവയെല്ലാം അവഗണിച്ച് സഹായിക്കത്തക്കവണ്ണം എല്ലാ രാജ്യങ്ങളിലും സന്നദ്ധ സേവാ സംഘങ്ങളുണ്ടാകാനും, മുറിവേററവരുടെ സംരക്ഷണത്തിന് ഒരു അന്തർദ്ദേശീയക്കരാറുണ്ടാക്കാനും ആഹ്വാനം ചെയ്യുന്നതായിരുന്നു ആ ഗ്രന്ഥം.

ഫ്റഞ്ചിൽ എഴുതിയ സോരംഫെരീനൊ സുവനിർ പൂർത്തിയാക്കാൻ പന്ത്രണ്ടു മാസമെടുത്തു. അതു് 1862_ൽ പ്രസിദ്ധീകരിച്ചു. യുദ്ധത്തിന്റെ മനുഷ്യത്വമില്ലായ്മക്കെതിരെ വികാരദീതമായ ഒരു വീരൽ ചൂണ്ടലായിരുന്നു അതു്. എഴുതപ്പെട്ടിട്ടുള്ള യുദ്ധ വിവരണങ്ങളിൽ ഏററവും സമുജ്വലം എന്നു് ഇന്നും അതു കരുതപ്പെടുന്നു.

പുസ്തകം പുറത്തിറങ്ങിയ നിമിഷം മുതൽ, യൂറോപ്പിലുട നീളം, അദ്ദേഹം അക്ഷീണമായ ഒരു പ്രചരണ പ്രസ്ഥാനം തുടങ്ങി. സ്വന്തം പുസ്തത്തിന്റെ നൂറു കണക്കിനു പ്രതികരം എല്ലാ യൂറോപ്യൻ നഗരങ്ങളിലും സൗജന്യമായി അദ്ദേഹം വിതരണം ചെയ്തു. പണച്ചിലവു് ഡ്യൂനന്ത് കണക്കാക്കിയതേയില്ല. ബിസിനസ് അദ്ദേഹം തീരെ അവഗണിച്ചു. ലക്ഷ്യബോധത്തിന്റെ ആവേശം ബാധിച്ച ഒരുവനായി ത്തീർന്നു ഹെൻട്രി.

ശക്തവും, ഹൃദയംഗമവുമായ ഒരു രേഖയായിരുന്നു സോരം ഫെരീനൊ



ഗുസ്താവ് മേഃനിയെ

സുവനിർ. അതിന്റെ വായനക്കാർ യുദ്ധത്തിന്റെ ബീഭത്സതയെപ്പററി മാത്രമല്ല, മുറിവേററവരെ സഹായിക്കാൻ അംഗുലീപരിമിതരായ സഹായികളുടെ അപര്യാപ്തതയെപ്പററിയും ബോധവാന്മാരായി. ഡ്യൂനന്തിന്റെ നിർദ്ദേശങ്ങൾക്ക് സാന്ത്വാനവും വ്യാപകവുമായ പിന്തുണ ലഭിച്ചു.

യൂറോപ്പിൽ ഉടനീളം, 1860–നെത്തുടർന്നുള്ള വർഷങ്ങളിൽ, മാനവരാശിയോട് ഒരു നൂതന സമീപനം ഉരുത്തിരിഞ്ഞു വരുകയായിരുന്നു. അന്യന്റെ വേദനയിൽ സഹതാപവും, യുദ്ധത്തിന്റെ കെടുതികളെപ്പററിയുള്ള ബോധവും വളരുന്നു.

പണമായും, ആളായും, മനുഷ്യദുരിതമായും യുദ്ധത്തിനു വേണ്ടി വരുന്ന ഭയങ്കരമായ ചിലവിനെപ്പററി യൂറോപ്യൻ രാജ്യാധിപന്മാരും മനസ്സിലാക്കിത്തുടങ്ങി. പുതിയ ആയുധങ്ങൾ വരുത്തിവയ്ക്കുന്ന വമ്പിച്ച നാശനഷ്ടങ്ങൾ അവർ കണ്ടു. പതിനഞ്ചു മണിക്കൂർ കൊണ്ട് 50000 പേർ മരിച്ചു വീണ സോൾ ഫെരിനൊ ഇതിനൊക്കെ ഒരുമകുടോദാഹരണമായിരുന്നു. ജനങ്ങൾക്ക യുദ്ധം മടുത്തു. നെപ്പോളിയാനിക്ക് യുദ്ധങ്ങൾ പത്തു കൊല്ലവും, ക്രിമിയൻ യുദ്ധം മൂന്നു കൊല്ലവും നടന്നതു് അവർ കണ്ടതാണല്ലൊ. ആൺമക്കളോ ഭർത്താക്കന്മാരോ മുറിവേൽക്കയോ മരിക്കുകയോ ചെയ്യാത്ത ഒരൊററ കുടുംബം ഇല്ലെന്നായി.

അങ്ങിനെ ഡ്യൂനന്തിന്റെ നിർദ്ദേശങ്ങളോട് എല്ലാവർക്കും ആനുകൂല്യം തോന്നി. അദ്ദേഹത്തിന്റെ പുസ്തകം വളരെയേറെ ഇഷ്ടപ്പെട്ട ഒരാളായിരുന്നു സുപ്രസിദ്ധ അഭിഭാഷകനും, മനുഷ്യ സ്നേഹിയുമായിരുന്ന ഗുസ്സാവ് മോയ്നീർ. ഡ്യൂനന്തിന്റെ സ്വപ്നം സാക്ഷാൽക്കരിക്കപ്പെട്ടുതുടങ്ങിയതു് അദ്ദേഹം കാരണമാണു്. ജനീവ പബ്ലിക്ക് വെൽഫെയർ സൊസൈററി അധ്യക്ഷനായ അദ്ദേഹത്തിനു് വമ്പിച്ച ആൾ സ്വാധീനവും, പ്രഗത്ഭമായ സംഘടനാ സാമർത്ഥ്യവുമുണ്ടായിരുന്നു.

പ്രസ്തുത സംഘം 1863–ൽ സമ്മേളിച്ചപ്പോൾ ഡ്യൂനന്തിന്റെ ആശയങ്ങൾ വിശദമായി ചർച്ച ചെയ്തു. അദ്ദേഹം നിർദ്ദേശിച്ച തരം ദുരിതാശ്വാസ സംഘങ്ങൾ ഉണ്ടാക്കാൻ ഉടൻതന്നെ ഒരു സമിതി രൂപീകരിച്ചു. സ്വിസ് സേനയുടെ അധിപനും, സർവ സമാരാദ്ധ്യനുമാ



ജനറൽ ഗിയോം ഡി ഫ



ഡോ: തെയോദർ മോനപ്പ

യ ജനറൽ വില്യം ഐഫോർ സമിതിയദ്ധ്യക്ഷനായി. ഡോക്ടർമാരായ ലൂയി ആപ്പിയയും, തിയോഡോർ മൗനോയ്റും സമിതിയംഗങ്ങളായി. മോയ്നീരായിരുന്നു മറെറാരംഗം. ഡ്യൂനന്ത് അഞ്ചാമത്തെ അംഗവും കാര്യദർശിയുമായി.

ഡ്യൂനന്തിൻെറ നിർദ്ദേശങ്ങൾ ചർച്ച ചെയ്യാൻ ഒരു സമ്മേളനത്തിലേക്ക പ്രതിനിധികളെ അയയ്ക്കാൻ സമിതി എല്ലാ യൂറോപ്യൻ ഗവർമെൻറുകളെയും ക്ഷണിച്ചു. ഒരു കൊച്ചു രാജ്യത്തിലെ അഞ്ചുപേരെ സംബന്ധിച്ച ടത്തോളം ഒരു ധീരസാഹസമായിരുന്നു ഈ ഒരുക്കം. എങ്കിലും 1863 ഒക്ടോബർ 26 നു നടന്ന സമ്മേളനത്തിനു് പതിന്നാലു രാജ്യങ്ങൾ മുപ്പത്തിയാറു പ്രതിനിധികളെ അയച്ചു.

സമ്മേളനത്തിനു് എട്ടു മാസംമുമ്പ് ഡ്യൂനന്ത് എല്ലാ യൂറോപ്യൻ തലസ്ഥാനങ്ങളും സന്ദർശിച്ചു്, പിന്തുണ അഭ്യർത്ഥിക്കുകയും ആളുകളെ ക്ഷണിക്കുകയും ചെയ്തു. അദ്ദേഹം നിർദ്ദേശിച്ച തരം അന്തർദ്ദേശീയ ക്കരാർ ഒരു തനിപ്പുതുമയായിരുന്നു. ഇതിനിടെ സമിതിയിലെ മററംഗങ്ങൾ പ്രമേയങ്ങളും, ശുപാർശകളുമൊക്കെ തയാറാക്കി.

രണ്ടാമത്തൊരു സമ്മേളനം 1864 ഓഗസ്റ്റ് 8 നു നടന്നു. സ്വിസ് ഫെഡറൽ ഗവർമെൻറാണു് അതു വിളിച്ചു കൂട്ടിയതു്. അതിനു് പതിനഞ്ചു യൂറോപ്യൻ രാജ്യങ്ങൾ പ്രതിനിധികളെ അയച്ചു. രണ്ടു ദിവസത്തെ ചർച്ചകൾക്ക ശേഷം ഒന്നാമത്തു ജനീവ കൺവെൻഷൻെറ കരട് തയാറാക്കി. പ്രധാനമായി പത്തു ഇനങ്ങളുണ്ടായിരുന്ന കൺവെൻഷൻെറ മുഖ്യ ജനങ്ങൾ ഇനിപ്പറയുന്നു. പ്രമാണം (കൺവെൻഷൻ) ഒപ്പ് വയ്ക്കുന്ന രാജ്യങ്ങൾ, അതിനുശേഷം, യുദ്ധകാലത്തു് മുറിവേൽക്കയും രോഗം ബാധിക്കയും ചെയ്ത സൈനികരുടെ കാര്യം നോക്കാൻ ബാദ്ധ്യസ്ഥരാണു്. പരുക്കേററവരെ ശുശ്രൂഷിക്കുന്നവർക്ക സംരക്ഷണം നൽകും. ആശുപത്രികളെയും, ആശുപത്രി ഉപകരണങ്ങളെയും, ആംബുലൻസുകളെയും ആക്രമിക്കയില്ല. കഴിയുമ്പോഴെല്ലാം യുദ്ധത്തടവുകാരെ കൈമാറും, വെള്ള പശ്ചാത്തലത്തിൽ ചെമന്ന കുരിശു് നിഷ്പക്ഷതയുടെ ചിഹ്നമായി അംഗീകരിക്കാനും തീരുമാനിച്ചു. ഈ ചിഹ്നം വേഗം തിരിച്ചറിയാൻ കഴിയുന്നതുകൊണ്ടു്, ഡോക്ടർമാർക്കും നേഴ്സുമാർക്കും പടക്കളത്തിൽ പരുക്കേററു വീണവരെ സമീപി

ക്കാൻ ഇതു് സഹായകമായിരിക്കും. ഈ അഞ്ചംഗ സമിതിയിലെ ഡോക്ടർ അംഗങ്ങളിൽ ഒരാളായ ലൂയി ആപ്പിയ ആണു് ചെമന്ന കുരിശിന്റെ അടയാളം ആദ്യം ഉൾക്കൊണ്ടതു്.

യുദ്ധ കാലത്തു് പരുക്കേററവരെയും രോഗികളെയും സഹായിക്കാൻ സന്നദ്ധ സേവാ ഘടകങ്ങൾ രൂപീകരിക്കണമെന്നു് സമ്മേളനം എല്ലാ രാജ്യങ്ങളെയും ആഹ്വാനം ചെയ്തു. ഇന്നത്തെ റെഡ്ക്രോസ് സൊസൈററികളുടെ മുന്നോടികളായിരുന്നു ഈ ഘടകങ്ങൾ.



പതിനഞ്ചു രാജ്യങ്ങളുടെ പ്രതിനിധികൾ 1864 ഓഗസ്റ്റ് 22നു പ്രസ്തുത പ്രമാണം ഒപ്പു വച്ചതു് ലോകത്തിന്റെ മഹാഭാഗ്യങ്ങളിലൊന്നായി. എന്തെന്നാൽ, അന്നുമുതൽ യുദ്ധത്തിൽ പരുക്കേറ്റു വീണവരെ ആരോരും നോക്കാനില്ലാതെ ഉപേക്ഷിക്കയാകട്ടെ, യുദ്ധത്തടവുകാരെ കൊല്ലുകയാകട്ടെ ഉണ്ടായിട്ടില്ല.



# യുദ്ധമദ്ധ്യത്തിലെ കാരുണ്യപൂരം

പല രാജ്യങ്ങളും 1864 ലെ കരാറിലെത്തുടർന്ന് തദ്ദേശീയ റെഡ്ക്രോസ് സംഘങ്ങളുണ്ടാക്കി. ജനീവ പ്രമാണം ഒപ്പുവച്ചെങ്കിലും യൂറോപ്പിൽ യുദ്ധങ്ങൾ അവസാനിക്കാതിരുന്നതുകൊണ്ട്, ഈ സംഘങ്ങൾക്ക പിടിപ്പത്ത ജോലിയുണ്ടായി. രാജ്യങ്ങളുടെ പരസ്പര കലഹങ്ങളും തജ്ജന്യമായ യുദ്ധങ്ങളും തുടർന്നു. റെഡ്ക്രോസിന്റെ ആദ്യത്തെ പ്രധാന സേവനമുണ്ടായത് 1870_71 ലെ ഫ്റാങ്കോ_പ്രഷ്യൻ യുദ്ധ വേളയിലാണ്. റെഡ്ക്രോസ് പ്രവർത്തകർ മുറിവേററവരും രോഗികളുമായ 5,000,000 പേരെ പരിചരിച്ചു. ചെങ്കുരിശടയാളവുമായി ഇളംകാററിൽ ഇളകുന്ന വെള്ളക്കൊടി, വർഗ്ഗങ്ങൾക്കും രാഷ്ട്രങ്ങൾക്കും അതീതമായ ഒരു സംരക്ഷക ശക്തിയാണെന്ന് എല്ലാവരും അംഗീകരിച്ചു.

ആദ്യകാലത്ത് ''സൊസൈററി ഫോർ ദി റിലിഫ് ഒഫ് വൂണ്ടഡ് കോംബാട്ടൻറ്സ്'' എന്നാണ് സംഘം അറിയപ്പെട്ടത്. നെതർലണ്ട്സ് 1867_ൽ ഔദ്യോഗികമായി അംഗീകരിച്ചപ്പോഴേ റെഡ്ക്രോസ് സൊസൈററി എന്ന പേർ അതിനു പതിഞ്ഞുള്ളു. ''ഇൻറർ ആർമ കാരിത്താസ്'' (യുദ്ധ മദ്ധ്യത്തിലെ കാരുണ്യം) എന്ന ലത്തീൻ ശൈലി സംഘത്തിന്റെ മുദ്രാവാക്യവുമായി.

റെഡ്ക്രോസിന്റെ ഖ്യാതി എങ്ങും വ്യാപിച്ചു. ബോബർ യുദ്ധ (1899_1902)ക്കാലത്ത് ഗാന്ധിജി പോലും അതിന്റെ ഉത്സുകനായ ഒരു വോളണ്ടിയറായി പ്രവർത്തിക്കയുണ്ടായി. റെഡ്ക്രോസ് ചിഹ്നവും, പട്ട ഉത്തൊപ്പിയും ധരിച്ച് ഒരു സ്ട്രെച്ചർ വാഹകന്റെ വേഷത്തിൽ നിൽക്കുന്ന ഗാന്ധിജിയുടെ ഒരു പെൻസിൽ ചിത്രം കാണാം. മുപ്പത്തേഴ വയസ്സുള്ള ഗാന്ധിജി അക്കാലം തെക്കെ ആഫ്റിക്കൻ ഇന്ത്യാക്കാരുടെ നേതാവെന്ന് അംഗീകരിക്കപ്പെട്ടിരുന്നു. രണ്ടാമത്തു ജനീവ പ്രമാണം 1902-ൽ ഒപ്പു വച്ചത് നാവിക യുദ്ധങ്ങളിലെ ഭാഗഭാ

ക്കകാംക്കം സഹായം ഉറപ്പു വരുത്തി. ഓരോ യുദ്ധവും, റെഡ്ക്രോസിന്റെ സേവന പരിധി വിപുലമാക്കിക്കൊണ്ടിരുന്നു.

യുദ്ധങ്ങളെത്തുടർന്ന് വളരെ പ്രശ്നങ്ങളുണ്ടായി. മുറിവേററവർ മാത്രമല്ല കഷ്ടപ്പെട്ടത്. യുദ്ധത്തടവുകാരുടെ കാര്യവും നോക്കേണ്ടിയിരുന്നു.

റെഡ്ക്രോസ് ഉണ്ടാകും മുമ്പ്, യുദ്ധത്തടവുകാരോടുള്ള പെരുമാററം മോശമായിരുന്നു. ചിലപ്പോഠം അവരെ കൊല്ലുകയും ഉണ്ടായി. കുടുംബങ്ങാംക്ക് അവരുമായി എഴുത്തുകുത്തിന് മാർഗ്ഗമില്ലായിരുന്നു. പട്ടാളക്കാരായ ഭർത്താക്കന്മാരുടെ വിവരമറിയാൻ കാത്തിരിക്കുന്ന ഭാര്യമാരും, പുത്രന്മാരെ കാത്തിരിക്കുന്ന അമ്മമാരും സാധാരണയായി. പ്രിയപ്പെട്ടവർക്ക് എന്തു പററിയെന്നു പറഞ്ഞുകൊടുക്കാൻ ആരുമില്ലായിരുന്നു. റെഡ്ക്രോസ് ഈ ചുമതല ഏറെറടുത്തു. നിഷ്പക്ഷമായിരുന്ന ആ സംഘടന യുദ്ധ കാലത്ത് പ്രതിയോഗികാംക്ക് ഒരുപോലെ സ്വീകാര്യമായി. ഒന്നാം മഹായുദ്ധകാലത്ത് റെഡ്ക്രോസ് ഒരു ഇൻഫർമേഷൻ ഏജൻസി തുടങ്ങി. പിന്നീടിതുവരെയും ആ ഏജൻസി യുദ്ധത്തടവുകാരെപ്പററിയുള്ള വിവരം ശേഖരിച്ചു നൽകിപ്പോരുന്നു.

ഉൽക്കണ്ഠാ ഭരിതരായ ബന്ധുജനങ്ങളുടെ അന്വേഷണങ്ങാംക്കു മറുപടി നൽകുക വിഷമമേറിയ ഒരു പണിയായിരുന്നു. ഒരാളിനെ കാണാനില്ലെന്നിരിക്കട്ടെ. ഇൻഫർമേഷൻ ഏജൻസിയിലെ വോളണ്ടിയർമാർ എന്തെങ്കിലും വിവരം കിട്ടുമെന്ന പ്രതീക്ഷയിൽ അയാളുടെ റെജിമെൻറിലുള്ള പത്തു പതിനഞ്ചു പേർക്കെങ്കിലും കത്തെഴുതും. ചിലപ്പോാം ഇതൊക്കെ നിഷ്ഫലമാകും. പക്ഷെ മിക്കപ്പോഴും അവരുടെ കത്തുകാംക്ക് ആശാവഹമായ മറുപടി കിട്ടുകയും, കുടുംബത്തെ അറിയിക്കാൻ കഴിയുകയും ചെയ്യും.

ഗാന്ധിജിയുടെ ഉററ സുഹൃത്തും, ഉജ്വല ഫ്രഞ്ച് സാഹിത്യകാരനുമായ റൊമേൻ റോളണ്ട് ഈ ജോലി ചെയ്ത ഒരാളാണ്. ഒന്നാം ലോകമഹായുദ്ധക്കാലത്ത്, എന്നും അദ്ദേഹം റെഡ്ക്രോസ് ഓഫീസിൽ ചെന്ന് ഒരു ഗുമസ്തനെന്ന നിലയ്ക്ക് തന്റെ സേവനം നൽകിപ്പോന്നു.

ഒന്നാം മഹായുദ്ധം പോലെ ഭീകരമായ ഒരു യുദ്ധം മുമ്പുണ്ടായിട്ടി

ല്ല. മുമ്പത്തെ യുദ്ധങ്ങളെപ്പോലെ രണ്ടോ മൂന്നോ രാജ്യങ്ങളിലല്ല, പല ഭൂഖണ്ഡങ്ങളിലേക്കും അതു വ്യാപിച്ചു. ലക്ഷോപലക്ഷം സൈനികർ അതിൽ പങ്കെടുത്തു. ലക്ഷക്കണക്കിനു റെസ്ക്രോസ് പ്രവർത്തകർ വമ്പിച്ച വിപത്തുകളെ വെല്ലുവിളിച്ചുകൊണ്ട് മുറിവേററവർക്കും, മരിക്കാറായവർക്കും സഹായമെത്തിച്ചു.

ഈ വോളണ്ടിയർമാരുടെ പ്രവർത്തനങ്ങളെ മാനിച്ചുകൊണ്ട് 1917—ൽ നോബൽ സമ്മാനം റെസ്ക്രോസിൻെറ അന്തർദ്ദേശീയ സമിതിക്കു നൽകി. നോബൽ സമ്മാനം ഏർപ്പെടുത്തിയതു് 19—ാം നൂററാണ്ടിൽ ജീവിച്ചിരുന്ന ''ഡൈനാമിററ് രാജാവ്'' എന്ന പ്രശസ്തനായ ആൽഫ്റഡ് നോബൽ ആയിരുന്നു. പടക്കോപ്പുകൾ നിർമ്മിച്ച് വമ്പിച്ച സമ്പാദ്യം അദ്ദേഹം സഞ്ചയിച്ചു. എന്നാൽ ജീവിത സായാഹ്നത്തിൽ അദ്ദേഹം തനിക്കു പണമുണ്ടായ രീതിയെപ്പററി കുററബോധം ഉള്ളവനായി. സ്വന്തം പണം മുഴുവൻ സംഭാവന ചെയ്തു്, സമാധാനത്തിനുവേണ്ടി പ്രവർത്തിക്കുന്നവർക്ക് അദ്ദേഹം ഒരു സമ്മാനം ഏർപ്പെടുത്തി.

രണ്ടാം മഹായുദ്ധം ഒന്നാം മഹായുദ്ധത്തെക്കാളും ഭയാനകമായിരുന്നു. റെഡ്ക്രോസ് അക്കാലത്തു 450,000 ടൺ ദുരിതാശ്വാസ വസ്തുക്കൾ സംഭരിച്ചു വിതരണം ചെയ്തു. തടവുകാരെപ്പററിയുള്ള വിവരം ശേഖരിച്ചറിയിക്കാൻ മാത്രം 13,000,000 ഡോളർ ആ സംഘടന ചിലവിട്ടു. റെഡ്ക്രോസ് പ്രതിനിധികൾ തടങ്കൽപ്പാളയങ്ങൾ സന്ദർശിക്കയും, തടവുകാരുടെ അവസ്ഥയും, അവരോടുള്ള പെരുമാററവും മെച്ചപ്പെടുത്താൻ യത്നിക്കയും ചെയ്തു.

റെഡ്ക്രോസ് ഇൻറർ നാഷണൽ കമ്മററി, 1939 ൽ യുദ്ധത്തടവുകാർക്ക് ഒരു കേന്ദ്ര ഏജൻസി തുടങ്ങി. ലക്ഷോപലക്ഷം തടവുകാർ എവിടെയെന്നു് അറിയിക്കുന്ന ഒരു കാർഡ് ഇൻഡക്സ് രീതി അവർ ഏർപ്പെടുത്തി. ആശ്വാസ വസ്തുക്കൾ ഏജൻസി എത്തിച്ചുകൊടുക്കുകയും, യുദ്ധത്തടവുകാരുടെ കൈമാററത്തിൽ സഹായിക്കയും ചെയ്തു

യാത്ര ചെയ്യുന്ന പട്ടാളക്കാർക്കുവേണ്ടി റയിൽവേസ്റ്റേഷനുകളിൽ കൻറീനുകളും, യുദ്ധം കൊണ്ടു തളർന്നവർക്കു വേണ്ടി വിനോദ കേന്ദ്രങ്ങളും റെഡ്ക്രോസ് പ്രവർത്തിപ്പിച്ചു. ഒരു പ്രത്യേക സ്ഥിതി ഗതി

സൈന്യാധികൃതർക്ക് നിയന്ത്രിക്കാൻ വയ്യാതായാൽ, റെഡ്ക്രോസ് ദുരിതാശ്വാസത്തിന്റെയും, പുനരധിവാസിപ്പിക്കലിന്റെയും ചുമതല ഏറ്റെടുക്കും. ലോകമെമ്പാടും യുദ്ധം തീർന്നിട്ടുപോലും വളരെക്കാലത്തേക്ക് റെഡ്ക്രോസ് ഈ പ്രവർത്തനം തുടർന്നു. റെഡ്ക്രോസിന് ഒരിക്കലും യുദ്ധങ്ങൾ ഇല്ലാതാക്കാൻ പററിയില്ലെന്നു വന്നേക്കാം. പക്ഷെ യുദ്ധങ്ങളുണ്ടാകുമ്പോൾ ശത്രുവും മനുഷ്യനാണെന്നും, തന്മൂലം അയാളെ ഒരു മനുഷ്യനായി മാനിച്ചാദരിക്കണമെന്നും റെഡ്ക്രോസ് ജനങ്ങളെ അനുസ്മരിപ്പിക്കുന്നു. റെഡ്ക്രോസുള്ളിടത്തോളം യുദ്ധമദ്ധ്യത്തിലും കാരുണ്യ വർഷമുണ്ടായിരിക്കും.

## ക്ലാരാ ബാർട്ടൺ: ദുരിതാശ്വാസത്തിന്റെ മാർഗ്ഗദർശിനി

ക്ലാരാ ബാർട്ടൺ ആണ് അമേരിക്കൻ റെഡ്ക്രോസ് സ്ഥാപിച്ചത്. ഡാൻസ്‌വില്ലെ എന്ന ചെറിയ അമേരിക്കൻ പട്ടണത്തിൽ സ്വന്തം വീട്ടിലെ ഇരുപ്പുമുറിയിൽ ഇരിക്കുകയാണവർ. ക്രിസ്തബ്ദം 1884. അങ്ങിങ്ങ് നരച്ച, സമൃദ്ധമായ തവിട്ട തലമുടിയുടെ പശ്ചാത്തലത്തിൽ ഉറച്ച സ്വഭാവം കാണിക്കുന്ന പരുക്കൻ മുഖം. കർമ്മനിരതമായ അറുപതു സംവത്സരങ്ങൾ പിന്നിട്ടുകഴിഞ്ഞ ഒരു അഭിവന്ദ്യയാണവർ.

വളരെ അസ്വസ്ഥയായിരുന്നു അവർ. അന്നത്തെ പത്രങ്ങളിൽ ഉഗ്രമായ ഒരു കാട്ടുതീയുടെ വിവരങ്ങൾ വളരെ പ്രാധാന്യം നൽകികൊടുത്തിരുന്നു. മിച്ചിഗണിലെ ഉണക്കബാധിച്ച വനങ്ങളിലും വയലേലകളിലുമാണ് തീ തുടങ്ങിയത്. ദിവസങ്ങളായി അതു പടർന്നു പിടിച്ച്, ചുററുപാടുകൾ വെണ്ണീറാക്കിക്കൊണ്ട് വ്യാപിച്ചു. ശക്തിയേറിയ കാററ്, തീപടർത്തി. ഏകദേശം 1800—ഓളം ച. മൈൽ പ്രദേശം തീയ്ക്കിരയായി. അനേകായിരം ആളുകൾ വീടുവിട്ട് ഓടി രക്ഷ പ്രാപിച്ചു. മരങ്ങൾ വെന്തു കരിഞ്ഞു. അത്യുഗ്രമായ ചൂടു കാരണം, ആകാശത്തുക്കൂടെ പറന്ന പറവകൾ മയങ്ങി വീണു. പുഴകളിൽ കിടന്ന മത്സ്യങ്ങൾ ചത്തൊടുങ്ങി. അനേകം മൈൽ അകലെയുള്ള മുന്തിരിത്തോപ്പുകൾ അകാലത്തു പുഷ്പിച്ചു.

ഈ അനത്ഥത്തിനു ഇരയായവർക്കുവേണ്ടി എന്തെങ്കിലും ചെയ്യാൻ, പ്രയാസത്തെയവഗണിച്ചുകൊണ്ട് അവർ തീരുമാനിച്ചു. അമേരിക്കൻ ആഭ്യന്തരകലാപക്കാലത്തു് ഇതിലും വിഷമകരമായ സ്ഥിതിഗതികൾ അവർ നേരിട്ടിട്ടുണ്ട്. അനുഭവ സമ്പന്നത അവർക്കു് ആത്മധൈര്യം നൽകി. ഡാൻസ്‌വില്ലെയിലെ സ്വഭവനത്തിനുമീതെ അവർ റെഡ്ക്രോസ് പതാകയുയർത്തിക്കൊണ്ട്, അനത്ഥ ദുരിതാ

ശ്വാസ പ്രവർത്തനങ്ങൾ സമാരംഭിച്ചു. കാട്ടുതീമൂലമുണ്ടായ ഭയങ്കര നാശനഷ്ടങ്ങളെപ്പററി ഹൃദയഭേദകമായ ഒരു വിവരണം അവർ പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തി. ''തീകത്തിപ്പോയ ഇടങ്ങളിൽ ഒരു മുയലിനു തിന്നാനുള്ള വക ബാക്കിയില്ല. എന്നല്ല, അങ്ങിനെ വല്ലതും ബാക്കിവന്നാൽതന്നെ അതു തിന്നാൻ മുയലുമില്ല'' എന്നിങ്ങനെയായിരുന്നു ആ വിവരണം.

ഹൃദയസ്പൃക്കായ ആ വിവരണം, തീമൂലം എല്ലാം നഷ്ടപ്പെട്ടവർക്ക് സമ്മാനങ്ങളുടെയും, സഹായ വാഗ്ദാനത്തിൻേറയും ഒരു പ്രളയംതന്നെ ഉണ്ടാക്കി. ആഹാരവും, വസ്ത്രവും, മരുന്നും കുമിഞ്ഞുകൂടി. തീയിൽനിന്നും രക്ഷപ്പെട്ടുവന്നവർക്ക് ആഹാരവും പാർപ്പിടവും നൽകി. കേടുവന്ന വീടുകൾ നന്നാക്കാനും പുതിയ വീടുകൾ പണിയാനും തടിയും ഉപകരണങ്ങളും അയച്ചുകിട്ടി.

തീയുടെ കഥ വിസ്മൃതിയിലായപ്പോഴേക്കും വെള്ളപ്പൊക്കമായി. മഞ്ഞുരുകി വെള്ളം പൊങ്ങിയ ഓഹിയോനദി കരകവിഞ്ഞു. ക്ലാരാബാർട്ടൺ സിൻസിനാററി പട്ടണത്തിൽ എത്തിയപ്പോൾ, നഗരം പ്രളയബാധിതമായിരുന്നു. ആളുകൾ വെള്ളത്തിൽനിന്നും രക്ഷപ്പെടാൻ പുരമുകളിൽ കേറിനിന്നു. തോരാത്ത മഴ. ഇതൊന്നും പോരെന്ന മട്ടിൽ ഭയങ്കരമായ ഒരു ചുഴലിക്കാററു വീശി. വീടുകളും, മരങ്ങളും കടപുഴകി വീണു. ലക്ഷോപലക്ഷം ഏക്കർ പരുത്തിവിളകളും, കരിമ്പേലകളും നശിച്ചു. നദിയിലൂടെ ഏതോ പിശാചിൻെറ വഞ്ചികൾ കണക്കെ വീടുകൾ ഒഴുകിനടന്നു. ഭീകരമായ ജലപ്രവാഹത്തിൽ മനുഷ്യരും മൃഗങ്ങളും ഒഴുകിപ്പോയി.

ക്ലാരാബാർട്ടൺ ''ജോഷ് വി. ത്രൂപ്'' എന്നൊരു കപ്പൽ കൂലിക്കെടുത്തു. അതിൽ ധാരാളം കൽക്കരിയും വസ്ത്രങ്ങളും ശേഖരിച്ചുകൊണ്ടും, ഏതാനും സ്ത്രീപുരുഷന്മാരെ സഹായത്തിനു് കൂട്ടിക്കൊണ്ടും അവർ സ്വന്തനിലയ്ക്കു് ഒരു കാരുണ്യപ്രവർത്തനം തുടങ്ങി. അമേരിക്കൻ ജലമേഖലയിലെ ആദ്യത്തെ റെഡ്ക്രോസ് കപ്പലായിരുന്നു ജോഷ് വി. ത്രൂപ്പ്.

അവർ നദിയിലൂടെ ഓരോ ഗ്രാമങ്ങളിൽ ചെന്നെത്തി. ആൾക്കൂട്ടം കണ്ടിടത്തെല്ലാം കൽക്കരിയും അവശ്യസാധനങ്ങളും വിതര

ണം ചെയ്തു. കപ്പലടുത്ത ഓരോ ഇടത്തും, ഏതാനും ആളുകളെ ക്ലാര കപ്പലിൽ ക്ഷണിച്ചു കയററി. അവർക്കു വേണ്ട സാധനങ്ങളുടെ ഒരു മതിപ്പ് തയ്യാറാക്കിയശേഷം, സംഭാവിത സാധനങ്ങൾ ഏററുവാങ്ങി വിതരണം ചെയ്യാൻ ഓരോ സമിതിയുണ്ടാക്കി. അതിനുംപുറമെ, തൽക്കാലാവശ്യങ്ങൾ നിറവേററാൻ മതിയാകുന്ന ഒരു തുകയും നൽകി. ഇത്രയും ചെയ്തുകഴിഞ്ഞാൽ, ക്ലാര യാത്ര പുനരാരംഭിക്കയായി. സഹായം ലഭിച്ച ആളുകൾ ആ സ്ത്രീ ആരെന്നും, വിചിത്രമായ റെഡ്ക്രോസ് പതാക എന്തിനുവേണ്ടി നിലകൊള്ളുന്നുവെന്നും അത്ഭുതപ്പെട്ടു നോക്കിനിൽക്കും.

അമേരിക്കൻ റെഡ്ക്രോസിൻെറ സംസ്ഥാപകയായ ക്ലാരാ ബാർട്ടൺ ആദ്യം ന്യൂ ഇംഗ്ലണ്ടിൽ ഒരു അദ്ധ്യാപികയായിരുന്നു. അമേരിക്കൻ ആഭ്യന്തരകലാപകാലത്ത് അവർ മുന്നണിയിലെ ഒരു സന്നദ്ധ സേവികയായി. യുദ്ധരംഗത്തെ സേവനംകൊണ്ട് അവർ അതിപ്രശസ്തയുമായി. ''കാരുണ്യ ദേവത'' എന്ന് അവർ അറിയപ്പെട്ടു. പിന്നീട് ക്ലാര യൂറോപ്പിൽ പോയി ദുരിതാശ്വാസ പ്രവർത്തനം നടത്തി. അവിടെവച്ചാണ് റെഡ്ക്രോസിനെപ്പററി അവർ ആദ്യം കേട്ടത്. അമേരിക്കയിലേക്കു ക്ലാര മടങ്ങിയതു് ജനീവ പ്രമാണത്തിനു് അമേരിക്കൻ ഗവൺമെൻറിൻെറ അംഗീകാരം നേടുമെന്നും, റെഡ്ക്രോസ് പ്രസ്ഥാനത്തിനു പിന്തുണ സമ്പാദിക്കുമെന്നും മനസ്സിൽ കരുതിക്കൊണ്ടായിരുന്നു. അവരുടെ ശ്രമഫലമായി അമേരിക്ക 1882–ൽ ജനീവ പ്രമാണം അംഗീകരിച്ചു. അമേരിക്കൻ റെഡ്ക്രോസിൻെറ ആദ്യ പ്രസിഡണ്ടും അവർതന്നെ.

ക്ലാര ഏർപ്പെട്ടിരുന്നതരം ദുരിതാശ്വാസ പ്രവർത്തനം ഹെൻട്രി ഡ്യൂനൺ് നിർദ്ദേശിച്ചിട്ടുണ്ടായിരുന്നു. ക്ലാര സ്വന്തം വീടിനുപരി ഉയർത്തിയ റെഡ്ക്രോസ് പതാക സൂചിപ്പിച്ച ദുരിതാശ്വാസം യുദ്ധത്തിൽപ്പെട്ടവർക്കുമാത്രമുള്ളതായിരുന്നു. എന്നാൽ, പ്രകൃതിജന്യമായ അത്യാഹിതങ്ങൾക്കും, ക്ഷാമത്തിനും, പ്ലേഗിനും മററും ഇരയാകുന്നവർ യുദ്ധത്തിനിരയാകുന്നവരേക്കാൾ വളരെ കൂടുതലുണ്ടെന്നും, അവർക്കാണ് സഹായം അധികം ആവശ്യമെന്നും ആദ്യം മനസ്സിലാക്കിയതു് ക്ലാരയാണ്.



അമേരിക്കയിലും മററിടങ്ങളിലുമുള്ള റെഡ്ക്രോസ് ഘടകങ്ങളെ സമാധാനകാലത്തു് പലതരം രക്ഷാപ്രവർത്തനങ്ങളിലേർപ്പെടാൻ ക്ലാര പ്രേരിപ്പിച്ചു.

റെഡ്ക്രോസ് പ്രവർത്തകർ പ്രകൃതിജന്യമായ അത്യാഹിതങ്ങളുടേയും, മഹാമാരികളുടേയും മററും വാർത്തകൾ ജാഗ്രൂകതയോടെ കാത്തിരിക്കുന്നതിനു കാരണം ക്ലാരാബാർട്ടൻെറ മാതൃകയാണു്. മരുന്നുകളും, അവശ്യസാധനങ്ങളുമായി, സദാ സഹായഹസ്തം നീട്ടിക്കൊണ്ടു് മുന്നണിയിൽ എല്ലാടവും അവരെ കാണാം.

പ്രകൃതിജന്യമായ മഹാവിപത്തുകളുണ്ടാകുമ്പോഴം ലോകത്തിന്റെ നാനാഭാഗങ്ങളിലെ റെഡ്ക്രോസ് സംഘങ്ങളം അന്യോന്യം സഹായം തേടുന്നു. എന്തെന്നാൽ 114 രാജ്യങ്ങളിലെ ദേശീയ റെഡ്ക്രോസ് സംഘങ്ങളം അംഗങ്ങളായുള്ള ഒരു വലിയ കുടുംബമത്രെ ആ സംഘടന. അതിനു 1914–ൽ 230,000,000 അംഗങ്ങളുണ്ടായിരുന്നു. ഒരു പ്രാദേശിക സംഘത്തിന്റെ ശേഷിയിൽ കവിഞ്ഞ പ്രവർത്തനം ആവശ്യമായ ൽ സഹോദരസംഘങ്ങളം സഹായത്തിനെത്തും. ഫീൽഡ് ആശുപത്രികളും ക്യാമ്പുകളും അവർ ഏർപ്പെടുത്തി. വീടും കുടിയും വിട്ടേണ്ടിവന്നവർക്ക് അധിവാസ കേന്ദ്രങ്ങളുണ്ടാക്കി. ലക്ഷോപലക്ഷം അഭയാർത്ഥികൾക്ക് രോഗനിരോധകുത്തിവയ്പ്പും നടത്തി. അവർ 1971–ൽ 300,000,000 രൂപയുടെ സാധനങ്ങൾ ബംഗ്ലാദേശിനു സംഭാവന ചെയ്തു.

''ഇംഗ്ലണ്ടിലോ, മറ്റേതെങ്കിലും രാജ്യത്തിലോ മാത്രമൊതുങ്ങാത്ത ഒരു സംഘടനയാണ് എനിക്കുവേണ്ടതു്. എവിടെ സംഘടനയുണ്ടായാലും അതു പ്രവർത്തന നിരതമാകണം'' എന്നു പറഞ്ഞ ഹെൻട്രിഡ്യൂനന്തിന്റെ സ്വപ്നം സഫലമായിരിക്കുന്നു.

# ഇന്ത്യൻ റെഡ്ക്രോസ്

റെഡ്ക്രോസ് പ്രസ്ഥാനത്തിനു പ്രചോദകമായ മനോഭാവം അനാദികാലംമുതൽക്കേ ഇന്ത്യയിൽ നിലനിന്നിരുന്നു. ബുദ്ധനും, അദ്ദേഹത്തിനുമുമ്പും പിമ്പും ജീവിച്ചിരുന്ന അനേകം മുനിവര്യന്മാരും കരുണയുടെ പ്രചാരകന്മാരായിരുന്നു. സിക്കുകാരുടെ പത്താമത്തേയും അവസാനത്തേയുമായ ഗുരു, ഗുരു ഗോവിന്ദസിംഗ് ആയിരുന്നു അവരിലൊരാൾ.

മരണംവരെ പൊരുതാൻ ഗുരു ആജ്ഞാപിച്ച യുദ്ധത്തിൽ, അദ്ദേഹത്തിന്റെ അനുയായികളിൽ വളരെപ്പേർ പടക്കളത്തിൽ പരുക്കേററുവീണു. ഒരു പാവപ്പെട്ട ജലദാതാവായിരുന്ന ഭായികനേയ്യ, തോൽസഞ്ചിയിൽ വെള്ളവുമായി യുദ്ധരംഗത്തു് നടന്നു് ഇരുഭാഗത്തിലുംപെട്ട പരുക്കേററവർക്കു് വെള്ളം കൊടുത്തു.

''നീയെന്താണു ചെയ്യുന്നതു്?'' ഗുരു ചോദിച്ചു.

''അങ്ങയുടെ ആജ്ഞ അനുസരിക്കുന്നു'' കനേയ്യ മറുപടി പറഞ്ഞു, ''അങ്ങു പറഞ്ഞല്ലൊ, നാം യുദ്ധം ചെയ്യുന്നതു് വ്യക്തികളോടല്ല, തിന്മയ്ക്കു് എതിരായിട്ടാണു് എന്നു്.''

''നീ പറഞ്ഞതാണു് ശരി?'' ഗുരു സമ്മതിച്ചു. ''മനുഷ്യരെല്ലാം ഒന്നുപോലെയാണു്. നീ പരുക്കേററവർക്കു് വെള്ളം കൊടുത്തല്ലോ അവരുടെമുറിവും വച്ചുകെട്ടണം.''

പതിനേഴാംനൂററാണ്ടിലാണു് ഇതു നടന്നതു്. ഗുരു ഗോവിന്ദ് സിംഗും, ഭായി കനേയ്യയും ഇന്നില്ല. പക്ഷെ അവർ ഒരു ദീപംകൊളുത്തി; ഒരു മാതൃക കാണിച്ചു. ക്ഷേത്രങ്ങളും, ധർമ്മസ്ഥാപനങ്ങളും. ദരിദ്രർക്കു് ആശുപത്രികൾ തുടങ്ങാൻ ഭണ്ഡാരങ്ങൾ തുറന്നു. ആതുരജനങ്ങളുടെ ജാതിയും മതവും അവർ നോക്കിയില്ല. ക്ഷീണിതരായ വഴിപോക്കർക്കു വെള്ളം നൽകാൻ പുരകളും, അനാഥാലയങ്ങളും പണിയാൻ പണക്കാർ സന്നദ്ധരായി.

ഇന്ത്യൻ ലെജിസ്ലേറ്റീവ് കൗൺസിൽ 1920–ൽ ഒരു നിയമം മൂലം റെഡ്ക്രോസ് സൊസൈറ്റി സ്ഥാപിച്ചതാണ് ഇന്ത്യയിൽ റെഡ്ക്രോസിന്റെ തുടക്കം. 1914–മുതൽ 18 വരെ നടന്ന യുദ്ധം തീർന്നപ്പോഴും, മുറിവേറ്റവരും, സുഖംപ്രാപിച്ചുവരുന്നവരുമായ പട്ടാളക്കാരെ ശുശ്രൂഷിക്കാൻ ഒട്ടേറെ സന്നദ്ധ സേവകരെ ആവശ്യമായിരുന്നു.

ഇന്ത്യൻ റെഡ്ക്രോസിന്റെ രൂപീകരണം കഴിഞ്ഞ് ഏഴ് വർഷമായപ്പോഴാണ് അതിന്റെ സേവനം ആദ്യമായി ആവശ്യമായത്.



പഞ്ചാബിൽ 1927-ൽ വലിയ വെള്ളപ്പൊക്കമുണ്ടായി. റെഡ്ക്രോസ്, പ്രളയബാധിതർക്ക് പണമയച്ചു.

അരനൂററാണ്ടിനുമുമ്പുണ്ടായ ഈ ചെറിയ തുടക്കത്തിനുശേഷം റെഡ്ക്രോസ് ഭാരതത്തിൽ വേരുറയ്ക്കുകയും, അരയാൽപോലെ നാടെങ്ങും വ്യാപിക്കുകയും ചെയ്തു. ഇന്ന് ഇന്ത്യയിൽ 500-ലേറെ ശാഖോപശാഖകളുള്ള വലിയൊരു ദുരിതാശ്വാസ സംഘടനയാണത്.



സൊസൈററിയുടെ മുഖ്യ ആസ്ഥാനം ന്യൂഡൽഹിയിലെ റെഡ്ക്രോസിലുള്ള വിശാലമായ ഒരു വളപ്പിലാണ്. അവിടെ ഉന്നതമായ ഒരു കൊടിമരത്തിൽ റെഡ് ക്രോസ് പതാക പാറിക്കളിച്ചുകൊണ്ടിരിക്കുന്നു. എല്ലാ സംസ്ഥാന തലസ്ഥാനങ്ങളിലും അതിനു ശാഖകളുണ്ട്. തെളിഞ്ഞ ചെങ്കുരിശടയാളമുള്ള വെള്ളക്കൊടികൾ അവിടെയെല്ലാം കാണാൻ കഴിയും.

ഇത്തരം മന്ദിരങ്ങൾക്കുള്ളിൽ പല വിഭാഗങ്ങളുണ്ട്. ഒരിടത്തു് ബസ് കണ്ടക്ടർമാരെ പ്രഥമ ശുശ്രൂഷ പഠിപ്പിക്കുന്നു. മററൊരിടത്തു് അപകടത്തിൽപ്പെട്ട് കയ്യോ, കാലോ നഷ്ടപ്പെട്ടവർ ഒരു കൃത്രിമ അവയവം കിട്ടാൻ അപേക്ഷ കൊടുക്കുന്നതു കാണാം. ഇനിയൊരിടത്തു് ദരിദ്രർക്ക് വസ്ത്രങ്ങളും വിററാമിൻ ഗുളികകളും കൊടുക്കുന്നുണ്ടാകും.

റെഡ്ക്രോസ് മന്ദിരങ്ങളിൽ എല്ലായ്പ്പോഴും തിരക്കാണ്. അവിടെ ടെലഫോണുകൾ എപ്പോഴും ഉപയോഗത്തിലായിരിക്കും. ഒരുദിവസം പൊടുന്നനെകിട്ടുന്ന സന്ദേശം ആർക്കെങ്കിലും രോഗം മൂർച്ഛിച്ചിരിക്കുന്നു എന്നായിരിക്കും. രോഗിയെ ഉടൻ ആശുപത്രിയിലാക്കാൻ ഒരു ആംബുലൻസ് വേണം. ആംബുലൻസ് ഓഫീസർ മേൽവിലാസം കുറിച്ചെടുത്തിട്ട്, വാഹനം വേഗം അയയ്ക്കാമെന്നു് ഉറപ്പു നൽകുന്നു. നിമഷങ്ങൾക്കകം വാഹനം പുറപ്പെടുകയായി. രോഗി കിടക്കുന്നിടത്തെത്തിയാൽ വാഹനത്തിന്റെ പിൻകതകുകൾ തുറന്നു്, ഒരു സ്ട്രെച്ചർ പുറത്തെടുക്കുന്നു. രോഗിയെ സശ്രദ്ധം അതിൽ കിടത്തി ആംബുലൻസിലാക്കി, അതു പുറപ്പെടുന്നു. പുറത്തു മുകളിലുള്ള ചെമപ്പു വിളക്കു കത്തുകയും സൈറൻ മുഴങ്ങുകയും ചെയ്യുന്നതുകൊണ്ട് മററു വാഹനങ്ങൾ വഴിമാറിക്കൊടുക്കും. തിരക്കേറിയ നഗരവീഥികളിലൂടെ അങ്ങിനെ അതിവേഗം അതു് ആശുപത്രിയിലെത്തുന്നു.

ആംബുലൻസ് തിരിച്ചെത്തുമ്പോഴേക്കും രക്തശേഖരണവാഹനം പുറപ്പെടുന്നുണ്ടാകും. ഒരു ഡോക്ടറും, സാങ്കേതിക വിദഗ്ദ്ധനും, സാമൂഹ്യ പ്രവർത്തകനും അതിൽ കാണാം. രക്തം ആവശ്യമുള്ള രോഗികൾക്കുവേണ്ടി അതു നൽകാൻ സന്നദ്ധരായ കുറെ വിദ്യാർത്ഥിനീ വിദ്യാർത്ഥികളുടെ കോളേജിലേക്കായിരിക്കും അതിന്റെ യാത്ര. ആ

ശ്രുപത്രികളിൽ ധാരാളം രക്തം വേണ്ടിവരും. ഗുരുതരമായി രോഗം ബാധിച്ച ഒരാളെ രക്ഷിക്കാൻ രക്തദാനം ഉപകരിക്കും.

അതാ രണ്ടുപേർ ഊന്നുകാലിൽ തത്തി, മന്ദിരത്തിലേക്കു കട ന്നുവരുന്നു. ചെറുപ്പക്കാരനായ ഒരു പാൽക്കച്ചവടക്കാരനാണു് ഒരുവൻ. അപരൻ ഒരു മെക്കാനിക്കും. ഓടിക്കൊണ്ടിരുന്ന തീവണ്ടിയിൽനിന്നു് കാൽതെന്നിവീണു് കാലു മുറിഞ്ഞുപോയവർ. ക്രിത്രിമാവയവങ്ങൾ ഉപയോഗിച്ചു് സഞ്ചാരസൗകര്യം വീണ്ടെടുക്കാൻ ഒരു ഡോക്ടർ അവ രെ ഉപദേശിച്ചു. പക്ഷെ ക്രിത്രിമാവയവങ്ങൾക്കു് വലിയ വിലയാ ണു്. കേവലം ഒരു പാൽ വ്യാപാരിയും ഒരു മെക്കാനിക്കും അതെങ്ങി നെ വാങ്ങും? റെഡ്ക്രോസ് സഹായിക്കുമെന്നു് ആരോ അവരോടു് പറഞ്ഞു. അങ്ങിനെ സഹായം തേടി എത്തിയിരിക്കയാണു് അവർ ഏതാനും മാസങ്ങൾക്കുശേഷം, ക്രിത്രിമാവയവങ്ങളും ധരിച്ചു് അവർ റെഡ്ക്രോസ്മന്ദിരത്തിൽ തിരിച്ചെത്തി ഫോട്ടോ എടുക്കുന്നു. സ്വന്തം കാര്യം നോക്കാൻ കഴിവു തിരിച്ചുകിട്ടിയതും, പണികിട്ടിയ തും കാരണം സംതൃപ്തിയുടെ മന്ദഹാസം അവർ അണിയുന്നു.

പാകിസ്ഥാനുമായുള്ള യുദ്ധകാലത്തു് റെഡ്ക്രോസ് മന്ദിരങ്ങൾ പതിവിലേറെ പ്രവർത്തനനിരതമായി. അപകടങ്ങളിൽപെട്ടവരെ ആശുപത്രിയിലെത്തിക്കാൻ ആംബുലൻസുകളും, രക്തസംഭരണ സം ഘങ്ങളും അവിരാമം പണിയെടുത്തു. അവയവങ്ങൾ നഷ്ടപ്പെട്ടവർ സഹായംതേടിവന്നു. പ്രഥമ ശുശ്രൂഷയിലും വീട്ടിൽ കിടത്തിയുള്ള രോഗശുശ്രൂഷയിലും പരിശീലനം നേടാൻ നൂറുകണക്കിനാളുകൾ ത യ്യാറായി.

ആക്കാലത്തു് യുദ്ധത്തടവുകാർക്കു് പലഹാരങ്ങളും, മററു സമ്മാന ങ്ങളും സഞ്ചികളിൽ നിറയ്ക്കുന്ന നൂറുകണക്കിനു സ്ത്രീകളും കുട്ടികളും പ ണിയെടുത്തു. യുദ്ധരംഗത്തുള്ള പടയാളിക്കു് സുഖവും സന്തോഷവും നൽകാൻ കൊതിച്ച സ്ത്രീപുരുഷന്മാരും, കുട്ടികളും സമ്മാനിച്ചവയായി രുന്നു ഈ സാധനങ്ങൾ. സ്റ്റോറുകളിൽനിന്നും പാക്കിംഗ് സ്ഥലത്തേ ക്കും, അവിടെനിന്നും ട്രക്കുകളിലേക്കും ബൊലികാബാലന്മാർ സമ്മാന പ്പൊതികളുമേന്തി ഇടതടവില്ലാതെ നീങ്ങിക്കൊണ്ടിരുന്നു.

ഒരു ഇന്ത്യൻ റെഡ്ക്രോസ് സംഘം 1972 ഫെബ്രുവരി 22 നു്



ഈ സമ്മാനപ്പൊതികളിൽ ഒരു പങ്ക് വാഗ അതിർത്തിയിൽ കൊണ്ടു ചെന്നു. ഒരു പാകിസ്ഥാനി റെഡ്ക്രോസ് സംഘവും ഇത്തരം സമ്മാനങ്ങളുമായി അവിടെയെത്തി. വാഗയിൽവച്ച് അന്തർദ്ദേശീയ റെഡ്ക്രോസിന്റെ സ്വിസ് പ്രതിനിധികളുടെ സാന്നിദ്ധ്യത്തിൽ ഇന്ത്യയിലെയും പാകിസ്ഥാനിലെയും റെഡ്ക്രോസ് സംഘങ്ങൾ, ഉഭയ രാജ്യങ്ങളിലെയും യുദ്ധത്തടവുകാർക്കുള്ള സമ്മാനപ്പൊതികളും, തപാലും കൈമാറി.

കിഴക്കൻ ബംഗാളിൽനിന്നു് 1971–72–ൽ 10,000,00 അഭയാർത്ഥികൾ ഇന്ത്യയിലേക്ക പ്രവഹിച്ചപ്പോഴാണു് ഇന്ത്യൻ റെഡ്ക്രോസിനു് ഏററവും വലിയ വെല്ലുവിളി നേരിടേണ്ടിവന്നതു്. പോഷണക്കുറവുള്ള കുട്ടികൾക്കം അമ്മമാർക്കംവേണ്ടി ആയിരം പാൽവിതരണ കേന്ദ്രങ്ങൾ അവർ തുടങ്ങി. അഭയാർത്ഥികൾക്ക വൈദ്യസഹായത്തിനു് അമ്പത്തേഴ് വൈദ്യസഹായകേന്ദ്രങ്ങൾ രൂപീകരിച്ചു. ബിസ്ക്കററും, മരുന്നും, കമ്പിളിപ്പുതപ്പുകളും കുട്ടികൾക്കുള്ള ആഹാരസാധനങ്ങളും വൻ

തോതിൽ വിതരണംചെയ്തു.    ലോകമെമ്പാടുമുള്ള റെഡ്ക്രോസ് സംഘങ്ങൾ ഈ മഹദ്യത്നത്തിന് ഉദാര സംഭാവനനൽകി.

അഭയാർത്ഥികൾ ബംഗ്ലാദേശിലുള്ള സ്വന്തം വീടുകളിലേക്കു തിരികെപ്പോയി.  പക്ഷെ പ്രകൃതിജന്യവും, മനുഷ്യകൃതവുമായ അത്യാഹിതങ്ങൾ ഇല്ലാതാകുന്ന മട്ടില്ല.   നേരിടാൻ പുതിയ പുതിയ വെല്ലുവിളികൾ രൂപംകൊള്ളുന്നു.  ദുരിതത്തിനെതിരായ സമരം നിരന്തരമായിരിക്കുന്നിടത്തോളം റെഡ്ക്രോസ് എല്ലായ്പ്പോഴും മാനവരാശിയുടെ ഒരാവശ്യമായിരിക്കും.

# ജൂനിയർ റെഡ്ക്രോസ്

ജനീവയിലെ അനാഥാലയത്തിൽ സ്വമാതാവിന്റെ പ്രവർത്ത നങ്ങളിൽ ഹെൻട്രിഡ്യൂനന്തിനു താല്പര്യമുണ്ടായിരുന്നതുപോലെ, ലോകമെങ്ങുമുള്ള കുട്ടികൾ സ്വന്തം രക്ഷകർത്താക്കളെ അനുകരിച്ച് റെഡ് ക്രോസിനുവേണ്ടി പ്രവർത്തിക്കാൻ ആഗ്രഹിക്കുന്നു.

ഈ അഭിലാഷത്തെ കൈമുതലാക്കിക്കൊണ്ട് ക്ലാരാബാർട്ടൺ തന്റെ പ്രവർത്തനങ്ങളിൽ സഹായിക്കാൻ സന്നദ്ധതയുള്ള യുവതീയുവാക്കളുടെ ഒരു അനുയായിസംഘമുണ്ടാക്കി. ''പോകാനും, വരാനും, ഓടാനും ശേഖരിക്കാനും, സംഭാവന പിരിക്കാനും സാധനങ്ങൾ വാങ്ങാനും, അനേകമനേകം സന്ദർശനങ്ങൾ നടത്താനും തയ്യാറുള്ള കാലുകൾ'' തനിക്കാവശ്യമുണ്ടെന്ന് ഒരിക്കലവർ പറഞ്ഞു. കാലക്രമേണ ഈ ആവശ്യം അധികമധികം അവർക്ക് ബോദ്ധ്യപ്പെട്ടു. നേതൃത്വം നൽകാനും വഴികാട്ടാനും അവർമതി. പക്ഷെ പ്രവർത്തനത്തിന് ചൊടിയും പ്രസരിപ്പുമുള്ള യുവജനങ്ങളെ വേണം.

ഓഹിയോയിൽ വെള്ളപ്പൊക്കമുണ്ടായ 1884 മാർച്ചിൽ. പെൻസിൽവേനിയയിലെ വാട്ടർഫോർഡ് നഗരത്തിലുള്ള 6 ബാലികാബാലന്മാർ ഒരു കലാപരിപാടിനടത്തി പ്രളയദുരിതാശ്വാസത്തിന് 51.25 ഡോളർ പിരിച്ചു. പണംഅയച്ചുകൊടുത്തുകൊണ്ട് ക്ലാരാബാർട്ടണ് അവരെഴുതിയ കത്തിൽ ''ആ തുക പരമാവധി നന്മകിട്ടത്തക്കയിടത്തു്'' ഉപയോഗിക്കണമെന്ന് അഭ്യർത്ഥിച്ചിരുന്നു. കത്തിൽ ഒപ്പുവച്ചതു് ''ആറു ചെറിയവർ'' ആണ്—ജോ ഫാരർ (12), ഫ്ലോറൻസ് ഹോ (11) മേരീബാർട്ടൺ (2), റീഡ്വൈററ് (11), ബെർട്ടി എയൻസ് വർത് (10), ലോയിഡ് ബാർട്ടൺ (7) എന്നിവർ ക്ലാറാബാർട്ടണ് വലിയ സന്തോഷമായി. പ്രസ്തുത അമൂല്യ സമ്മാനം അങ്ങേയററം പ്രയോജനപ്പെടുത്താൻ അവർ തീരുമാനിച്ചു.

ഒരുമാസം കഴിഞ്ഞു. ജോഷ് വി. ത്രൂപ്പിൽ സഞ്ചരിച്ചിരുന്ന

ക്ലാറാബാർട്ടൺ നദിക്കരയിൽ ''കോവ് ഇൻറോക്ക്''' എന്നറിയപ്പെട്ട ഒരു വിജനസ്ഥലത്തു് ചെറിയൊരു പെൺകുട്ടിയുമായി നിന്നു. മെലിഞ്ഞു പൊക്കമുള്ള ഒരു സ്ത്രീയെ കണ്ടു. മിസിസ് പ്ളൂ ആയിരുന്നു. ആ സ്ത്രീ. അവരുടെ ഭർത്താവ് നദിയിലെ ഗതാഗതത്തിനു് ഒരു പൈലററായിരുന്നു. അയാൾ നേരത്തെയുണ്ടായ ഒരു വെള്ളപ്പൊക്കത്തിൽപെട്ടു മരിച്ചുപോയി. അവർക്കുള്ള ആറു കുട്ടികളിൽ ആദ്യത്തേതിനു് പതിനഞ്ചും, അവസാനത്തേതിനു് മൂന്നും വയസ്സായിരുന്നു പ്രായം. വെള്ളപ്പൊക്കത്തിൽനിന്നും എങ്ങിനെയോ രക്ഷപ്പെട്ടപ്പോൾ അവരുടെ മിച്ച സ്വത്തു് രണ്ടു കുതിരയും, മൂന്നു പശുക്കളും, കുറെ കോഴിയും, പന്നിയുമായിരുന്നു. പിന്നത്തെ വെള്ളപ്പൊക്കത്തിൽ പശുക്കളും, കുതിരയും, കുറെ പന്നികളും ഒലിച്ചുപോയി. ഒരു കൊടുങ്കാററിൽപ്പെട്ടു് അവരുടെ വീടു തകർന്നുവീണു ബാക്കിയുള്ള കോഴികളുമായി ഒരു പഴയ മരക്കുടിലിൽ അവർ ചെന്നെത്തി. എങ്ങിനെയും ജീവിക്കുമെന്നു വാശിയുള്ള ഒരു കുടുംബം.

ആറു കുട്ടികളുടെ കഥകേട്ടപ്പോൾ മിസ് ബാർട്ടണു് ''ആറുചെറിയവ''രുടെ ഓർമ്മവന്നു. വാട്ടർഫോർഡിലെ കുട്ടികളുടെ സംഭാവനക്കാര്യം അവർ മിസിസ് പ്ളൂവിനെ അറിയിച്ചു. ആ ദാനത്തിയൊന്നു ഡോളറിനോടു്, ബാക്കി റെഡ്ക്രോസിൻെറ പണവുംചേർത്തു് നൂറു് ഡോളർ സമ്മാനിക്കാൻ ബാർട്ടൺ തയ്യാറായി.

ആ പണംകൊണ്ടു്, പ്ളൂ കുടുംബം പുതിയ ഒരു വീടു് പണിതു. ''ദി ലിററിൽ സിക്സ്''' എന്നാണു് അവരതിനു പേരിട്ടതു്. പിന്നീടു് വളരെക്കാലം നദിയിലൂടെ സഞ്ചരിക്കുന്നവർക്കു് പ്ളൂ കുടുംബം പാർത്തിരുന്ന ഉയർന്ന കരയിൽ, ഒരു പലകയിലെഴുതിയ ''ലിററിൽ സിക്സ്-റെഡ്ക്രോസ് ലാൻഡിംഗ്'' എന്ന ബോർഡ് കാണാമായിരുന്നു.

റെഡ്ക്രോസ് അധികൃതർക്കു്, യുവജനങ്ങളേയും പ്രസ്ഥാനത്തിൽ ചേർക്കണമെന്നു തോന്നി. അങ്ങിനെ റെഡ്ക്രോസിൻെറ യുവവിഭാഗമായ ജൂനിയർ റെഡ്ക്രോസ് 1922—ൽ രൂപംകൊണ്ടു. ഇൻഡ്യൻ റെഡ്ക്രോസ് ഉണ്ടായി രണ്ടാണ്ടു കഴിഞ്ഞായിരുന്നു ഇതു്. ആരോഗ്യം, ജീവിതം, അന്തർദ്ദേശീയ സൗഹൃദം ഇവക്കു് ഉത്തേജനം നൽ

കുകയായിരുന്നു അതിന്റെ ലക്ഷ്യം. സഹജീവികളോടും സമൂഹത്തോടുമുള്ള ഉത്തരവാദിത്വങ്ങൾ മനസ്സിലാക്കാനും അംഗീകരിക്കാനും യുവജനങ്ങളെ സഹായിക്കുകയും അതിന്റെ ലക്ഷ്യമായിരുന്നു.

ഇന്ന് ഇന്ത്യയിൽ ആയിരക്കണക്കിന് ജൂനിയർ അംഗങ്ങൾ ജൂനിയർ റെഡ്ക്രോസിന്റെ സത്യവാചകം ചെല്ലുന്നു. അതിങ്ങനെയാണ്.

''എന്റെയും അന്യരുടെയും ആരോഗ്യത്തിൽ ശ്രദ്ധിക്കാമെന്നും, രോഗികളെയും കഷ്ടപ്പാടനുഭവിക്കുന്നവരെയും, പ്രത്യേകിച്ച് കുഞ്ഞുങ്ങളേയും സഹായിക്കാമെന്നും ലോകമെങ്ങുമുള്ള കുഞ്ഞുങ്ങളെ എന്റെ സുഹൃത്തുക്കളെന്നു കരുതാമെന്നും ഞാൻ സത്യം ചെയ്യുന്നു.''

ഈ ശപഥത്തിന്റെ പശ്ചാത്തലത്തിലാണ് ദൽഹിയിലെ ജൂനിയർ അംഗങ്ങൾ, വേനൽക്കാല അവധി ക്യാമ്പുവേളയിൽ ഗ്രാമങ്ങളിൽ നിരത്തുനന്നാക്കുന്നതും, ശുചീകരണം സംഘടിപ്പിക്കുന്നതും, ചവറുകുഴികൾ ഉണ്ടാക്കുന്നതും, ഗ്രാമീണ നിരത്തുകൾ തൂക്കുന്നതും എല്ലാം. പഞ്ചാബിൽ ജൂനിയർ അംഗങ്ങൾ ദരിദ്ര വിദ്യാർത്ഥികളെ സഹായിക്കാൻ പണം പിരിക്കുന്നതും, ചണ്ഡിഗഡിനടുത്തു സാകേതിൽ വികലാംഗബാലർക്കുള്ള ആശുപത്രിയിതു സഹായിക്കുന്നതും ഇതേ മനോഭാവത്താൽ പ്രേരിതരായാണ്.

ആസ്ട്രേലിയയിലെ യുവറെഡ്ക്രോസ് അംഗങ്ങളുടെ ഒരു സംരംഭം അനുകരണീയമായ ഒരു മാതൃകയത്രെ. വിയററ്നാമിലെ സുദീർഘമായ ഘോരയുദ്ധംകാരണം അനേകായിരം കുഞ്ഞുങ്ങൾ വീടില്ലാത്ത അനാഥരായിത്തീർന്നു. ആസ്ട്രേലിയൻ ജൂനിയർ അംഗങ്ങൾ ഉത്സാഹത്തോടെ പണം പിരിച്ച്, അവർക്കുവേണ്ടി കാൻ—തോ അനാഥാലയം പുലർത്തുന്നു. രണ്ടുമുതൽ പതിന്നാലുവരെ വയസ്സു പ്രായമുള്ള അനാഥക്കുട്ടികളാണ് ആ മന്ദിരത്തിൽ കഴിയുന്നതു്.

ലോകമെമ്പാടുമുള്ള ജൂനിയർ അംഗങ്ങൾ, മിക്കവാറും തങ്ങളുടെ പ്രായത്തിലുള്ള ഭാഗ്യഹീനരായ മററു കുട്ടികളെ ഇങ്ങിനെ സഹായിക്കുന്നു. ദേശീയമായ ഭിന്നതകൾ കണക്കാക്കേണ്ടതില്ലെന്നും, മനുഷ്യൻ അടിസ്ഥാനപരമായി ഒന്നാണെന്നും അവർക്കറിയാം. വിവിധ രാജ്യങ്ങളെപ്പററി പ്രസംഗങ്ങളും, സിനിമകളും, സ്ലൈഡുകളും അവർ

ഏർപ്പാടു ചെയ്യുന്നു. മററിടങ്ങളിലെ ജൂനിയർ അംഗങ്ങളുമായി അവർ ഫോട്ടോ ആൽബങ്ങൾ കൈമാറുന്നു. ചിലപ്പോൾ ഇന്ത്യൻ ജൂനിയർ അംഗങ്ങൾ വിദേശത്തുപോയും, ചിലപ്പോൾ വിദേശീയ ജൂനിയർ അംഗങ്ങൾ ഇന്ത്യയിൽ വന്നും അന്തർദ്ദേശീയ സ്റ്റഡി സർക്കിളുകളിൽ പങ്കെടുക്കുന്നു. അവർ ഉറച്ച സൗഹൃദ്ബന്ധങ്ങളുണ്ടാക്കുന്നു; ലോകം അങ്ങിനെ കൂടുതലടുക്കുന്നു; ഡ്യുനന്തിന്റെ ആദർശങ്ങൾ അനശ്വരമായിത്തീരുന്നു.







# ഡ്യൂനന്തിൻെറ മരണം

ഹെയ്ഡൻ എന്ന സ്വിസ് ഗ്രാമത്തിൽ വിശ്രമാർത്ഥം പാർക്കാനെത്തിയ ഒരു യുവപത്രപ്രവർത്തകൻ ഒരു ദിവസം, സുഭഗനായ ഒരു വൃദ്ധനെ കാണാനിടയായി. തുടർന്നു നടത്തിയ അന്വേഷണങ്ങളിൽ നിന്ന് ആ വൃദ്ധൻ ജീൻഹെൻട്രിഡ്യൂനന്ത് ആണെന്ന് അയാൾ ഗ്രഹിച്ചു. റെഡ്ക്രോസിൻെറ സ്ഥാപകൻ ജീവിച്ചിരിക്കുന്നു എന്ന വാർത്ത ആ പത്രപ്രവർത്തകൻ റിപ്പോർട്ടുചെയ്തു. വളരെക്കാലത്തിനുമുമ്പ് മരിച്ചുപോയെന്നു ലോകം വിശ്വസിച്ചിരുന്ന ഡ്യൂനന്ത് ദരിദ്രനാണെങ്കിലും ജീവിച്ചിരിപ്പുണ്ടെന്നു അങ്ങിനെയാണ് ആളുകൾ അറിഞ്ഞത്.

ഡ്യൂനന്ത് മുപ്പതുകൊല്ലക്കാലം അജ്ഞാതനായി ജീവിച്ചു. റെഡ്ക്രോസിനുവേണ്ടി സ്വന്തം പണവും സമയവും ചിലവിട്ട ഡ്യൂനന്ത്, ആ സംഘടന വേരുറച്ചതോടെ കാൽക്കാശിയല്ലാത്തവനായി അദ്ദേഹത്തിൻെറ വ്യാപാരം ക്ഷയിച്ചു. 1867-ൽ ഡ്യൂനന്ത് തികച്ചും പാപ്പരായി. തനിക്കു പ്രിയപ്പെട്ട പ്രസ്ഥാനത്തിനു പേരുദോഷംവരാതിരിക്കാൻവേണ്ടി അദ്ദേഹം റെഡ്ക്രോസ് കമ്മിററിയിൽനിന്നും രാജിവെച്ചു. കമ്മററിയിൽ കഠിനാദ്ധ്വാനികളും കഴിവുള്ളവരുമായ അംഗങ്ങളുണ്ടായിരുന്നു. അവർ ഡ്യൂനന്തിനല്ലാതെതന്നെ പ്രവർത്തനം മുമ്പോട്ടുകൊണ്ടുപോയി. അവർ ഡ്യൂനന്തിൻെറ സ്വപ്നം സാക്ഷാൽക്കരിച്ചപ്പോഴേക്കും ലോകം അദ്ദേഹത്തെ മറന്നുകഴിഞ്ഞിരുന്നു.

പത്രവാർത്തയെത്തുടർന്നു ഡ്യൂനന്തിനു ധാരാളം കത്തുകളും, പണവും, സഹായവാഗ്ദാനങ്ങളും അയച്ചുകിട്ടി. പക്ഷെ ഒന്നും അദ്ദേഹം സ്വീകരിച്ചില്ല. അദ്ദേഹം ലളിതജീവിതം ശീലിച്ചുപോയിരുന്നു. പ്രശസ്തിയിൽ അദ്ദേഹം തൽപരനല്ലായിരുന്നു.

എങ്കിലും അദ്ദേഹം കീർത്തിമാനായി. ആദ്യത്തെ നോബൽ സമാധാനസമ്മാനം 1901—ൽ അദ്ദേഹത്തിനും ഒരു ഫ്റഞ്ച് സമാധാ



ഹെൻറി ഡുനന്ത്

ന സംഘടനയുടെ സ്ഥാപകനായ ഫ്റെഡറിക് പാസ്സിക്കം സംയുക്ത മായി നൽകി സമ്മാനത്തുക, തന്റെ പ്രിയ സംഘടക്ക് ഡ്യനന്റ് സംഭാവനചെയ്തു. മുന്നേപ്പോലെ ലളിതജീവിതം തുടർന്ന അദ്ദേ ഹം മരണംവരേയും ഹെയ്ഡനിലെ ശാന്തിയും ഏകാന്തതയും വിട്ടു പോകാൻ തുനി ത്തില്ല.

ജൂനിയർ റെഡ്ക്രോസുണ്ടാകുന്നതിന 10 കൊല്ലം മുമ്പ്, 1910 —ൽ ഡ്യനന്റ് നിര്യാതനായി. തന്നെപ്പററിയുള്ള ഓമ്മ എന്നെന്നും നിലനിർത്താൻപോന്ന ആ സംരംഭം അദ്ദേഹത്തിന കാണാൻ കഴി ഞ്ഞില്ല. എങ്കിലും താൻ ഉത്തേജിപ്പിച്ച പ്രസ്ഥാനം പടർന്ന പന്ത ലിച്ച് ലോകവ്യാപകമാകുന്നതുകൊണ്ട് കൃതാർത്ഥനാകാൻ അദ്ദേഹത്തി ന കഴിഞ്ഞു.

ഡ്യനന്റിന്റെ ആദർശങ്ങൾ, ലോകമെങ്ങുമുള്ള ജനങ്ങളെ ഇന്ന് ഏകീകരിക്കുന്നു. മാനവചരിത്രത്തിലെ അനിതരമായ ഒരു സാഹോ ദര്യ സംഘടനയാണ് റെഡ്ക്രോസ്.

എല്ലാക്കൊല്ലവും മെയ് 8—ന് ലോകം ഡ്യനന്റിനെ അനുസ്മ രിക്കുന്നു. സ്ഥാപകന്റെ ജന്മദിനമാണ് ലോകറെഡ്ക്രോസ്ദിന മായി ആചരിക്കപ്പെടുന്നത്. ലോകത്തു വിവിധയിടങ്ങളിലുള്ള അം ഗങ്ങൾ അന്നു സമ്മേളിച്ച്, ഡ്യനന്റ് തുടങ്ങിവച്ച ജോലി തുടരാൻ ശപ ഥമെടുക്കുന്നു. ഇളംകാററിൽ ചാഞ്ചാടുന്ന റെഡ്ക്രോസ് പതാകകൾ പകരുന്ന സന്ദേശമത്രെ, ''മനുഷ്യരെല്ലാം സഹോദരരാണ്'' എന്ന ത്